ഞ്ഞുപോയി കൂത്തു കണ്ടു ഇന്നുതന്നെ വരേണ്ടകാരമെന്നു പറഞ്ഞതല്ലേ പോയതു്. ഇത്ര താമസം വരുമെന്നറിഞ്ഞാൽ ഞാൻ പറഞ്ഞയക്കില്ലായിരുന്നു.

ഞാൻ എത്ര ബുദ്ധിമുട്ടി.

കല്ലുറ്റുംമലർസായകൻറകലാവി
ല്ലാകംകെതിമ്പിന്നടി
ത്തല്ലേറഞ്ഞുതളൎന്നമോതലതരി
ച്ചുകാലമിക്കാന്നനെ
അല്ലുമെഗ്ധാതധഗ്ധാരമെവതിയാൻ
വേർപെട്ടകൊണ്ടുകന്ന
യല്ലുഴെട്ടകഴിച്ചിതെത്രവിധമോ
ചത്തില്ലതത്ത്വള്ളതം. 18

ഖഗ്ഗാര — അല്ലയോ പ്രാണനാഥ, മേഷ്യപ്പെടരുതേ. ഞാൻ പോയിട്ടുണ്ടായ വർത്തമാനങ്ങളൊക്കെ പറയാം. അങ്ങു മനസ്സുവെച്ചു കേൾക്കണേ.

ദുഗ്ഗ — ആട്ടെ, കേൾക്കട്ടെ.

ഖഗ്ഗ — ഞാൻ ഈ ചിത്രകൂടത്തിൽനിന്നു അങ്ങയെ പിരിഞ്ഞ ഉടനെ ത്രികൂടത്തിൽ വസിക്കുന്ന അങ്ങയുടെ ഇഷ്ടബന്ധുവായ കടിലജംഘന്റെ ഭവനത്തിൽ പോയി. അവിടെ അവരുടെ സൽക്കാരങ്ങളേറ്റു കുറെ ദിവസം താമസിച്ചു പോയി, അത്രേയുള്ളൂ. എന്നാൽ അങ്ങുന്നു എങ്ങും പോകാതെ ഇവിടെ തന്നെ താമസിക്കയായിരുന്നു എന്നു പറഞ്ഞതു് ഇനിക്കു അത്ര വിശ്വാസമായില്ല.

ശൈല—ഇതാണിപ്പോൾ നന്നായത്. ഈ വിരഹദുഃഖം അനുഭവിച്ചാൽതന്നെ പോരാ, നിന്റെ അവിശ്വാസത്തിന്നു പാത്രമാകയും വേണം, അല്ല അത്യാശ്ചര്യം തന്നെ.

പോയാൽപോയവഴിക്കുപോകമൊരു
　　ന്യൂംവാല്യംമില്ലാതെയോ
നായല്ലോബതനീയുനിന്റെവരവും
　　കാത്തിങ്ങുകഴിച്ചുഞാൻ
വായുപ്രാശനവുംകഴിച്ചിവിടെവാ
　　ണെയുള്ളുമറെറങ്ങുമേ
പോയില്ലെന്തിനുമാംസഭക്ഷണമതി
　　ന്നായിട്ടുനായാട്ടിനും. 14

അയ്യോനിൻവിപ്രയോഗപ്പുകിരിചെറുനറു
　　ഞ്ഞെന്നിവററാൽവിഷാദ
ത്തിയ്യാളുംചിത്തകുണ്ഡക്ഷിതിയിലിഷുമലർ
　　ച്ചൂട്ടവുംകൊട്ടമെന്ന്യേ
ധൈര്യാദ്യൈത്തങ്ങളെയൊന്നിച്ചരിഗണപതിഹോമ
　　മതേറാകാമൻകഴിച്ചി
ട്ടിയ്യൂഴംനിന്നാവിശ്വാസമതൊരുഫലമെ
　　ന്നായിനന്നായിപാരം 15

ശൈലര—അയ്യോ പ്രാണനാഥ, ഞാൻ നേരംപോക്കാണ് പറഞ്ഞത്. അങ്ങേക്കു പരിഭവം തോന്നരുതെ.

ശൈലടൻ—എയ്, നീയെന്തുപറഞ്ഞാലും ഇനിക്കു പരിഭവം ഉണ്ടാകമോ—ആട്ടെ, അതെല്ലാമിരിക്കട്ടെ ഞ്ഞ

ദസഞ്ചാരത്താൽ ക്ഷീണയായ നീയെൻെറ മടിയിൽ
വന്നിരിക്ക.

ദുർഗ്ഗാ — (ഇരിക്കുന്നു)

ദുർഗ്ഗ — ആട്ടേനീയപ്പുരസ്ത്രീമണികളുമിനായി
ച്ചാടിട്ടുംമോടിയേചന്തോ
രാട്ടംപോയ്ക്കണ്ടതില്ലേപറമ്പൊടകതോ
ക്കെക്കലാശിച്ചതില്ലേ
ആട്ടക്കാർക്കസ്സദസ്സിൽസ്വരപ്പതിപ്പിതതോ
രോന്നുടൻനല്കിയില്ലേ
പാട്ടുംകൂത്തുംസഭക്കാരമിതകുതുകമോ
കൊണ്ടുകൊണ്ടാടിയില്ലേ 16
മായാചിത്രപ്പണികളുലധികംവിശേഷ
മായാനുകൊച്ചലതൃതാകൃതിയായിയല്ലേ
ആയായാഭമാർകളികളിലോകണ്ടുകൂത്തുകാണ്മാൻ
പോയായാഷാത്രകളോവടിക്കകവല്ലഭേ!നീ 17

ഷഗ്ലാ — ഓപ്പുരപ്പീടികയല്ലവിടെനാൻ
പോകമാത്രമൊന്നമെച്ചമതെന്ന്യ
കേൾക്കകല്ലാരെടാനകൂത്തുമഹോപി —
ണ്ണാക്കമില്ലസ്വരസംഘസമാനേത 18

ഉഗ്ലടൻ — എന്തു, അതെന്താണാങ്ങിനെ പത്തു ദിവസ
ത്തെ കൂത്തുണ്ടെന്നു കേട്ടിട്ടല്ലേ നീ പോയത്?

ഷഗ്ലാ — ആളുകളൊക്കെ വന്നു ചേർന്നില്ലത്രേ. മററ
ന്നാൾ കൂത്തു തുടങ്ങുമെന്നാണ് കേട്ടത്. അന്നും ഇതു
പോലെതന്നെ കലാശിക്കുമോ എന്തോ.
19

മൃഗ്ലടൻ—ആഹാ, എന്നാൽ നീയെന്തിനാണ് അഞ്ചെട്ടുദിവസം കുടിലജംബുകന്റെ കുടിലിൽ താമസിച്ചത്

ഘഗ്ലര—അങ്ങയുടെ ഇഷ്ടബന്ധുവിന്റെ വീടാണെന്നു വിചാരിച്ച് അവിടെ താമസിച്ചതാണ്. പിന്നെ ഒരു സംഗതി കൂടിയുണ്ട്.

മൃഗ്ലടൻ—അഹോ, ഇങ്ങിനെ മര്യാദകെട്ടു ചെയ്യുന്നു നീയാണോ എന്നെക്കുറിച്ച് അവിശ്വാസം വിചാരിക്കുന്നത്. നോക്കിക്കോ, മിത്രമായിരുന്ന കുടിലജംബുകൻ ഇന്നുമുതൽക്ക അമിത്രമായി എന്റെ പത്രികൾക്ക ആഹാരമായിത്തീരും

ഘഗ്ലര—അജ്ഞാതന്മാരെസ്സഭാവാംകൊടിയകുടിലജം
ബുകൻഭവാനെച്ചതിച്ചാ
പ്പഞ്ചാസ്യക്രീഡചെയ്യാനൊളിവിൽമുതിരുമാ
ഹന്തക്കൂട്ടാക്കമോഞാൻ
മെന്നാളുംനിൻദ്രുഹംബാഹ്യമിന്നമിന്നസം
ഭ്രമശമെന്നല്ലബദ്ധ—
പ്പഞ്ചാംഗംതന്നെമറ്റെന്തിഹപറവൂമഹാ
ശ്ചര്യമാശ്ചര്യമേറ്റം 19

മൃഗ്ലടൻ—വിശേഷവിധി വരുമ്പോൾ സാമാന്യവിധി സാരമില്ലെന്നു ശാസ്ത്രമുണ്ടെന്നു കേട്ടിട്ടുണ്ട്. അതു കൊണ്ടും നിന്നിലുള്ള അനുരാഗാതിരേകംകൊണ്ടും ഇങ്ങിനെ ദുശ്ശങ്ക തോന്നിയതാണ്. മറ്റൊന്നുകൊണ്ടുമല്ല. ആട്ടെ, അതൊക്കെ ഇരിക്കട്ടെ, വേറിട്ടൊരു സംഗതി കൂടിയുണ്ടെന്നു പറഞ്ഞതെന്താണ്?

ഘംഗ്ലര — കുടിലജംഘൻ ഇയ്യിടെ കെട്ടിക്കൊണ്ടുവന്ന കരടകടക മായാപ്രയോഗങ്ങൾ അഭ്യസിക്ക കഴിഞ്ഞിട്ടില്ല. അതൊന്ന പഠിപ്പിക്കണമെന്ന അവൻ നന്നെ നിർബ്ബന്ധിച്ചതിനാൽ ഞാൻ കുറെ ദിവസം അവിടെ താമസിച്ചതാണ്. കുട്ടിയാണെങ്കിലും ആറേഴ് ദിവസംകൊണ്ട് അതെല്ലാം കടുകട്ടിയായി— വാസനയും ബുദ്ധിയും കേമം തന്നെ—

ദുഗ്ഘടൻ — എന്ത്, ഇതുകൊണ്ടാണ് താമസം വന്നതെങ്കിൽ നീ ചെയ്തതു വളരെ ഉചിതമായിരിക്കുന്നു. പിന്നെ വല്ല വിശേഷവുമുണ്ടോ?

ഘംഗ്ലര — അവളുടെ ശിക്ഷ കഴിഞ്ഞു ഞാനിങ്ങോട്ടു പോരുവാൻ യാത്ര പറഞ്ഞപ്പോൾ കുടിലജംഘൻ കരടകടകയെക്കൊണ്ടു വിമതവിഷമെന്ന രത്നം പതിച്ച ഒരു വലയവും ഒരു വലിയ വലയും വലക്കോലും നാലു ആനത്തോലും ഗുരുദക്ഷിണ ചെയ്യിച്ചു.

ദുഗ്ഘടൻ — (സന്തോഷത്തോടുകൂടി) അതുവ്വോ, എന്നാൽ അതൊക്കെയും എവിടെ?

ഘംഗ്ലര — ഇവിടെ ഉണ്ടല്ലോ (എന്നു മൂല പൊക്കി അതൊക്കെ എടുത്തുകൊടുക്കുന്നു) കുടിലജംഘന്റെ ഒരെഴുത്തുകൂടിയുണ്ട്.

ദുഗ്ഘടൻ — (വാങ്ങിവായിക്കുന്നു.)

മറോവാൾമുതലാമഹേന്ദ്രപുരിയിൽ

വെൺകൂത്താരംഭമാം

യാറാംവിട്ടതിനായ്നിലിമ്പരഴകാ
ള്ളുട്ടങ്ങൾകൂട്ടുന്നപോൽ
ചൊറവുംസംശയമില്ലദുൎഘടനാരു
കൊന്നിച്ചതിക്കിക്കുവാൻ
തെറൊന്നങ്ങിനെപോന്നമായതിന്നതാ
നിന്നാത്രവന്നെത്തന്നം. 20
തോഷാലറിയുകതോഴി
ശേഷാൽമറ്റൊന്നുമിപ്പോഴില്ലിവിടെ
ശേഷംദുൎഘടദുഃഖദ
ദോഷംകൂടാതെപറകയുംചെയ്യും 21
ചിതമൊടയൊരുചിങ്ങംചന്തിരന്നായിട്ടംതി
ങ്ങതിവിമതകൃതാളീദുൎഘടൻദുൎഗ്ഘടന്ന
അതിസഖിസ്വരനാരീനാടകാദംബരശ്രീ
കുളുകികടിലജംഘൻകയ്യെഴുത്തിയ്യെഴുത്ത് 22

(ഭാഷ്യയോടു) ശേഷം വിശേഷമെല്ലാം നീ പറയുമെന്നു ള്ളതിൽ എഴുതിയിരിക്കുന്നതെന്താണ്?

ഭർഗ്ഗ — വേറിട്ടൊന്നുമില്ല. എഴുത്തുകളിലെ സാധ ണ രീതിയാണെന്നു മാത്രമെയുള്ളൂ.

ദുൎഗ്ഘടൻ — അത്ഭുതംതന്നെ. ഈ ഭക്തിണാദ്രവ്യങ്ങളും വളരെ മനോഹരങ്ങളായിരിക്കുന്നു. ഈ വിശേഷപ്പെട്ട വളകൊണ്ടു നമുക്കു വളരെ ഉപകാരമുണ്ടാകും. അതുകൊണ്ടു ഇതു വല്ല ദിക്കിലും ഇട്ടു കളയാതിരിപ്പാൻ നിന്റെ കയ്യിന്മേൽ തന്നെ ഇട്ടുകളയാം.

(അങ്ങിനെ ചെയ്തു അവളെ നോക്കീട്ട്)

ഘശ്ലര—(വിചാരം) എന്നെക്കൊണ്ടുപോകുവാൻ മടി
ച്ചിട്ടു ഇദ്ദേഹം ഓരോ ഉപായം പറകയാണ്. ഇ
തൊന്നും ഇനിക്കു മനസ്സിലാവില്ലെന്നാണ് വിചാ
രിച്ചിരിക്കുന്നത്. ആട്ടേ, ഇങ്ങിനെ പറകതന്നെ.

അമ്പമ്പാനന്നുപായങ്ങളിതിവരൊടുപ
റില്ലചൊറുംഭവാൻതൻ
പിമ്പേഞാനുണ്ടൂറപ്പാണെന്നുകശപിശചൊ
ല്ലേണ്ടവേണ്ടാതകണ്ട്
അമ്പോടക്ഷുത്തുനിൻകണ്ണിനൊരത്ഭുതവുമി
ന്നെന്റെകണ്ണിന്നുചിന്തി
ക്കുമ്പോളെന്താണൊരത്ഭുതൽക്കടവിശ്വവുമതാ
ണെന്നതോന്നിത്തോത്താൽ 26

ഉഗ്രഭടൻ— അതുകൊണ്ടല്ല, നിനക്കു വുദ്ധിമുട്ടാകുമെ
ന്നു വെച്ചാണു, ഇങ്ങിനെ പറഞ്ഞത്. വുദ്ധിമുട്ടി
ല്ലെങ്കിൽ നീയും പോന്നോ. എന്തെങ്കിലും കുടിലജ്ഞ
ന്റെ കാണ്മാൻ വേഗം പുറപ്പെടണം. മായാപ്ര
യോഗങ്ങൾ എന്തെല്ലാമാണ് വേണ്ടതെന്നു വേഗ
ത്തിൽ ആലോചിച്ചു തീർച്ചയാക്കണം.

ഘശ്ലര—എന്നാൽ പുറപ്പെടുകതന്നെ.

(എന്നു പോയി)

വിഷ്കംഭം കഴിഞ്ഞു.

---

അനന്തരം ഇന്ദ്രനും ഇന്ദ്രാണിയും പ്രവേശിക്കുന്നു.

ഇന്ദ്ര—ചാലേപതിനിതൻറചാതുരിയമമെ

# പീയൂഷവീൎയ്യോദയം.

## നാടകം.

ഗണപതിയും കവിസത്തമ
ഗണപതിയാം മൽപ്പിതാവുമനവരതം
ഗുണമതിയാമമ്മയുമി
ജ്ജനമതിയാമെൻമനസ്സിൽ വിലസട്ടേ 1

അത്രയുമല്ല,

ഗുരുവരരാം ഗ്രഹനാം സ്വൎ
ഗുരുവും ഗുണമുള്ള നല്ലസജ്ജനവും
ഉരുമാധുരിമകവിത
ഒരുമാതിരിച്ചെന്തുചൊല്ലുകാത്തിടണം 2

അതുമല്ല,

കരളെത്തുന്നോരൽക്കവികളിൽ
മഹാസാഹിതിരസം
പെരുത്തേറും നിൻപോൎമുലയുറ്റു
കൊടുക്കണമസമയ
സ്സുരത്തോടാധാരാശക്തിശകവി
യതാമെന്നിലുമുടൻ
പൂരത്തേണം നീയൊന്നു വിധി
മുഖപ്പൂമുഖലയേ! 3

ഗ്ഗന്ന പാൻപൊതിയിലെന്നാ
യണവഴ്ന്നാടൻധരിക്കസംസതരം
മന്നിയാളെണ്ണമന്നിയാംകവി
മന്നിയാംമെകരോഗ്ഗൃതിത്തകൃതിയാട്ടേ 9

എന്നാൽ അദ്ദേഹത്തിന്റെ കൃതി ആട്ടെ എന്നു പറഞ്ഞതുകൊണ്ട് നിങ്ങൾക്കു സംശയം തീരുകയില്ല. അദ്ദേഹത്തിന്റെ കവിത വളരെയില്ല. അവയിൽ വെച്ച് ഇവിടെ ഇപ്പോൾ ഉപയോഗയോഗ്യം ഏതെന്നും തിരിച്ചു പറഞ്ഞേക്കാം.

പൊരുളോതുകല്ലിന്നുവേണമെന്നാ
ലുരുളോതുവാനെങ്കിലുമൊന്നുവേണ്ടേ
പീയൂഷവീര്യോല്ലയമെന്നുപോലാ
യിയ്യൂഴമുണ്ടാക്കിയകാവ്യമാട്ടേ. 10

അല്ലയോ സഭാവാസികളേ! നിങ്ങളിനിയെ പറയുന്നോ. എന്നാൽ ഞാനിനിതന്നെ (നടിയോട്) ഭവതി ഇവരുടെ അഭിപ്രായം കേട്ടില്ലേ.

നടി—ഉവ്വ്. എന്നാൽ അപ്രകാരംതന്നെ എന്നു അങ്ങുന്നും നിശ്ചയിച്ചില്ലേ.

സൂത്ര—ഉവ്വ്.

നടി—എന്നാൽ ഞാൻ അതിനു വേണ്ട വട്ടങ്ങൾ കൂട്ടി വരട്ടേ.

സൂത്ര—ആട്ടെ, ഭവതി ഈ വസന്തത്തെ ഒന്നു വർണ്ണിച്ചു പാടി ഈ സഭക്കാരുടെ മനസ്സിനെ തണുപ്പിച്ചു പൊരുള്ളൂ.

നടി—അങ്ങിനെതന്നെ. (പാടുന്നു)

കൂർമതിവിലസീടുന്നു
കൂർപവനൻകുതുകമൊടുവീശിടുന്നു
കളമൊടുകൂകീടുന്നു
കളകണ്ഠംകാമനമ്പുതുകീടുന്നു 11

സൂത്ര—ഭവതിയുടെ ഗാനം വളരെ വിശേഷമായി.

നടി—ഇനി ഞാൻ പോരട്ടെ.

സൂത്ര—ആട്ടെ, വേഗം വരണം. അരങ്ങു മുഷിപ്പിക്കരുത്.

നടി—ഇല്ല. (എന്നുപോയി)

(അണിയറയിൽ)

ഞാൻ ദൈവഗത്യാ ഇന്ന് ഈ നന്ദനവനത്തിൽ വന്നപ്പോൾ ദിവ്യകളായ ദേവസ്ത്രീകൾ എന്നെ ബഹുമാനിച്ചു തന്ന കല്പകവൃക്ഷപ്പൂമാലയാണിത്. ഇനിക്കിതു യോഗ്യമല്ല. എന്നാൽ ഈ ത്രൈലോക്യത്തിൽ വെച്ച് എല്ലാവരിലും അധികം ശൃംഗാരവും രസികത്വവും അലങ്കാരാഡംബരരുചിയും ഉള്ള ഒരാൾക്ക കൊടുക്കണം. അത് ആർക്കുവേണ്ടു.

ഉമാപ്രസാദമാലയിന്നിതേഷ ഞാനണിഞ്ഞുവി
ഭ്രമാച്ചരിക്കയോഗ്യമോ തപസ്സിനും യശസ്സിനും
സമാനതായിതാർക്കുപോയൊരാൾക്കു നല്കിടേണ്ടുനാൽ
സമാനതായൊരാളതാരുമേശനോ രമേശനോ 12

സൂത്ര—എയ്, ഇത് ദുർവ്വാസസ്സുമുനിയുടെ വേഷം ചമഞ്ഞുവരുന്ന നീലകണ്ഠന്റെ ഒച്ചയല്ലേ. എന്നാൽ

വേണ്ടതൊക്കെ വേണ്ടുംവണ്ണം നടത്തുവാൻ ഞാനും പോകട്ടേ.

(എന്നുപോയി)

പ്രസ്താവന.

---

(അനന്തരം ദുൎവ്വാസസ്സ് പ്രവേശിക്കുന്നു)

ദുൎവ്വാ—ഉമാപ്രസാദമാലയിന്നിതേഷണോൻ.

(എന്നു ഒരിക്കൽക്കൂടി പറയുന്നു)

എയ്! ഉമേശൻ ഇതിന്നു ഒട്ടുംതന്നെ ഉചിതനല്ല.

എന്തെന്നാൽ,

വരാംഗിവല്ലഭാപ്രസാദമാലയെന്നകൌതുകം
വരാമതെങ്കിലും ചിരംപ്രസാദമാലയല്ലയോ
ചരാചരാത്മകന്നിതാകിയാലറിഞ്ഞുദൃഷ്ടിശോ
ചരാന്ധനാക്കിനമ്മെയും വരുത്തിടും വെറുത്തിടും

എന്നു മാത്രമല്ല,

ശൃംഗാരയോനിയെച്ചുട്ടോരംഗാരകണ്ണനോർക്കിലോ
ശൃംഗാരംകണികാണ്മാനില്ലാത്തോരബ്ധിനെയല്ലയോ

അത്രതന്നെയുമല്ല,

ആനത്തോലുമനംഗചാരവുമിഭി
ന്യംചാന്ത്യനാൽക്കൂട്ടരായ്
മാനത്തോളമുയൎന്നജടനിരയും
നീരുംകെട്ടുംക്കൂററനും
മാനത്തോടിവചേൎന്നതെണ്ടുമഗജാ
കാന്തന്നിതേകീടുവാൻ

ഞാനറിഞ്ഞാരിൽനിന്നച്ചതോഴിനസമര
    യത്തൊക്കിതങ്ങൊക്കമോ    15

ഇതൊക്കെക്കിടക്കട്ടെമാല്യംഛരന്നാ
യൊത്തുക്കത്തൊട്ടുഞാൻകൊട്ടുകമ്പൊഴക്കം
പത്തുക്കെക്കനൽക്കണ്ണെറിജ്ഞാലതട്ടി
ച്ചിതൊക്കെപ്പൊടിച്ചാമ്പലാക്കിച്ചമസ്സും    16

ഇങ്ങിനെ പല സംഗതികളെക്കൊണ്ടും ഇതിന്ന അദ്ദേഹം ഉചിതനല്ല പിന്നെ ആൎക്കാണ് കൊടുക്കേണ്ടത്.

കാറൊത്താകാരകാന്തിപ്രസരതകലരം
    കഞ്ജനാഭന്നതൊന്നു
ഏറ്റൊത്താരാലണഞ്ഞിന്നിത്തുസപഞ്ചികൊടു
    ത്തെങ്കിലോ വേണ്ട വേണ്ട
ഏറ്റൊത്താപ്പുഷ്പമഞ്ഞാക്കിടനിതില്പുളവ
    കില്ലിടംനാസ്തിചാത്താൻ
മാറത്താമന്ന്യയാകുംമലർമകളൊഴിയാ
    തിപ്പൊഴെപ്പോഴുമില്ലേ    17

അതുകൊണ്ട് അദ്ദേഹത്തിന് ഇതുകൊണ്ട് ഒരുപയോഗവും ഉണ്ടാകില്ല. പിന്നെ വേറിട്ടാരാണ് യോഗ്യനായുള്ളത്.

ഫോമാഞ്ഞൊമ്പിഴിവാണിതൻവരനിത
    പ്പിച്ചെങ്കിലോവേണ്ടവൻ
ഫോമത്തെപ്പുഷ്ടിഞ്ഞലത്തുപൂകയും
    നാറിച്ചപീറിച്ചിതം

നാമങ്ങളൊല്ലിവസിച്ചിടുന്നനാഗശൃം
ഗാരംതരിമ്പില്ലിതി
നാമങ്ങളാതെകൊടുക്കിലാശ്ശുടനം
സമ്പൂർണ്ണപുഷ്പങ്ങളല്ലി. 1[illegible]

അതുകൊണ്ട് ഇതിനു അർദ്ധേഷവും യോഗ്യനല്ല. പി
ന്നെയാരാണ് യോഗ്യൻ?

വന്ദ്യശ്രീവഹ്നിതാനോവലിയൊരുയമനോ
ചിന്നാവൻതന്നിടത്താ
യെന്നുംവാഴുന്നൊരാരക്ഷോവടിവിൽവരുണനോ
വമ്പനാംവായുതാനോ
ധന്യത്വംപൂണ്ടിരിക്കുന്നൊരുധനപതിയോ
യോഗ്യനാരെന്നിനിക്കി
ങ്ങൊന്നുംതോന്നുന്നതില്ലിന്നുചകടമിവർക്കും
കൈക്കൊക്കെയൊന്നൊക്കില്ലുണ്ടം 1[illegible]

പിന്നെ ആരാണ്?

ധന്യരാമശചീന്ദ്രമേചർത്തന്നായാധരണീശരോ
ചന്ദ്രനോസൂര്യനോ സാക്ഷാലിന്ദ്രനോസ്വർഗ്ഗസുന്ദരൻ

ഈ പ്രപഞ്ചത്തിലുള്ള ആളുകളുടെ മെക്കു ഗുണ
ദോഷം വിചാരിച്ചു ഒരാളെ സമ്മതിച്ച് അവനുകൈ
ടുപ്പാൻ ഇതും കെട്ടിപ്പേറി നടന്ന് ബുദ്ധിമുട്ടാൻ കഴി
യില്ല. ഇപ്പോൾ ഇവിടെ വന്ന സ്ഥിതിക്ക് എന്റെ
ഔചിത്യൗദാര്യവ്യവസ്ഥകൊണ്ടു ഇത്

മടവാർമാലികയ്ക്കുള്ള നടനായകരത്നമൻ
പട്ടശൃംഗാരിയമ്മിന്ദ്ര നടനേകാനരച്ചത്താൻ.

ഏതെങ്കിലും സുധൎമ്മശീലനായിരിക്കുന്ന ഇന്ദ്രനെക്കാ
ണ്മാൻ സുധൎമ്മയിലേക്കു പോകതന്നെ.

(എന്നു പോയി)

വിഷ്കംഭം കഴിഞ്ഞു.

---

(അനന്തരം അലങ്കാരാഡംബരത്തോടുകൂടി ഐരാവതാ
രൂഢനായി ദേവേന്ദ്രനും ജയധ്വജനും പ്രവേശിക്കുന്നു.)

ഇന്ദ്ര — അല്ലയോ ജയധ്വജ! ഈ പ്രദേശം ബഹു രമ
ണീയം തന്നെ. നല്ല തണലുകളും മന്ദവായുവും
അമലമായ പൂഞ്ചോലകളും പന്തലിച്ചു പരന്നു പട
ൎന്ന വൃക്ഷലതാദികളും ഫലമൂലാദികളും ഉള്ള ഈ
നന്ദനസുഖം നന്ദനസുഖത്തെത്തന്നെ അതിക്രമിക്കു
ന്നു. അതുകൊണ്ടു നമുക്കു മാൎഗ്ഗശ്രമം മാററി ആനക്കു
വെള്ളവും തീററയും കൊടുത്ത് അല്പനേരം ഇവിടെ
തന്നെ താമസിക്കയല്ലേ.

ജയ — സ്വാമിൻ കല്പനപോലെ. (എന്നതന്റെ പോതം
ചുററിനടന്നു നാലുപുറത്തും നോക്കീട്ട്)

ഇന്ദ്ര — ഏയ്! ആരാണ് കിഴക്കുനിന്നു ഒരാൾ മഹാതേജ
സ്സോടുകൂടി എന്റെ അഭിമുഖനായ്വരുന്നത്?

ജയ — (സൂക്ഷിച്ചുനോക്കുന്നു)

ഇന്ദ്ര — ആ തേജസ്സുവന്ന് കണ്ണിൽതറച്ചിട്ടു ആളറിവാൻ
ഞാൻ പ്രയാസപ്പെടുന്നു.

ജയ — (വിചാരം)

നന്നായ് നാനാപ്രദേശങ്ങളിലുമിഹ വിള-
ങ്ങുന്ന തേജോവിലാസാൽ
നന്ദ്യാ ചേരുന്നതാരെന്നറിവതിനായി സൂ-
ക്ഷിച്ചുവീക്ഷിക്കയെന്ന്
ഒന്നല്ലോരായിരം കണ്മിഴികളുമിതിനാൽ
മഞ്ഞളിച്ചീശനിപ്പോൾ
നന്നല്ലോ രണ്ടു കണ്ണുള്ളിവനൊടിതുകളി-
ച്ചൊല്ലുന്നതാരിലോർത്താൽ ൨൭

ഇന്ദ്ര—എന്താണ് ജയദ്ധ്വജൻ സൂക്ഷിച്ചുനോക്കാതെ അധോമുഖനായി വിചാരിച്ചു നില്ക്കുന്നത്.

ജയ—ഇവിടുന്നു തൃക്കണ്ണോത്തില്ലേ.

ഇന്ദ്ര—ഉവ്വ്, നല്ലവണ്ണം മനസ്സിലായില്ല. (സൂക്ഷിച്ചു നോക്കീട്ട്)

പാരം ഭസ്മവിലേപനസ്ഫടികരു-
ദ്രാക്ഷാദിമാല്യം ജടാ
ഭാരം പാവനപാവകപ്രഭലസൽ
കാഷായകൗപീനകം
ഛത്രം ചെമ്മിഴി കൈത്തലത്തിൽ മലർമാ-
ല്യം കിണ്ടിയിത്യാദിയാ-
യാരാണീയണയുന്നതിന്നൊരു മഹാ-
യോഗീശനോ ദേശികനോ? ൨൮

ജയ—(സൂക്ഷിച്ചുനോക്കീട്ട്) ആരാണെന്നടിയനു മനസ്സിലായി, സാക്ഷാൽ ദുർവ്വാസസ്സു മഹർഷിയാണ്.

(അനന്തരം ദുർവ്വാസസ്സു പ്രവേശിക്കുന്നു)

ദൂർവ്വാ—മംഗളാംഗിയതാം സർവ്വമംഗളാവരവൈഭവാൽ
മംഗളംതേഭവിക്കട്ടെ മങ്ങൊലാമാഘവൻമനം

ഇന്ദ്ര—(ആനപ്പുറത്തുനിന്നിറങ്ങുവാൻ ഭാവിക്കുന്നു)

മുനി—(കണ്ടിട്ട്) അല്ലയോ ഇന്ദ്ര!

ഹസ്തിതൻമുകളിൽനിന്നിറങ്ങിടേ
ണ്ടസ്ഥിതിക്കഹമൊരന്തരായമോ
നിസ്തുലോഗ്രബലശാലിയാംഭവാ
നസ്തുമംഗലമമംഗലംകെടും 25

ബുദ്ധിമുട്ടി താഴത്തിറങ്ങിവന്നു വണങ്ങി ഉപചാരോപചാരാദികൾ ഒന്നും ചെയ്യേണ്ട. ഞാൻ വളരെ സന്തോഷിച്ച് അനുവാദം തന്നിരിക്കുന്നു. അവിടെത്തന്നെ ഇരുന്നാൽ മതി.

ഇന്ദ്ര—അല്ലയോ മഹായോഗിൻ! അരുളപ്പാടുപോലെ (എന്ന് അവിടെത്തന്നെ ഉറച്ചിരിക്കുന്നു)

സജ്ജനോക്തികളൊഴിച്ചുവേറെയി
ല്ലിജ്ജനത്തിനവലംബമൊന്നുമേ
ദുർജ്ജനാരത്തൊടണയുന്നവർക്കു
ല്ലജ്ഞനോത്തമയശസ്സുകിട്ടുമോ 26

എങ്ങുന്നാണ് ഇപ്പോൾ അവിടുന്ന് എഴുന്നെള്ളുന്നതെന്നറിഞ്ഞില്ല.

മുനി— കൈലാസത്തിൽനിന്ന് എന്റെ ആശ്രമത്തിലേക്കു പോകുന്നു.

ഇന്ദ്ര—സ്ഥാണുസൽകലഭവാനെയിന്നുടൻ
കാണുവാനിടഭവിച്ചുഭാവുകാൽ

വീണാവേോകമൊന്നുപ്രോല്ലസ
ൽഗുണംകൊണ്ടു പുരിപൂതയായിമേ 27

മുനി—(വിചാരം) എന്ത് ഇദ്ദേഹത്തിനെ കണ്ടാലത്തെ ഗുണംപോലെതന്നെ വാക്ക കേട്ടാലത്തെ ഗുണത്തിനും തികച്ചിലുണ്ടു. ആകട്ടെ, അതിരിക്കട്ടെ—

കണ്ടോകാമന്റെകാഴ്ക്കുതിരയൊടെതിരാ
യുള്ളോരൈരാവതത്തിൻ
കണ്ടോകേറിക്കനപ്പിച്ചഴകിലധികവും
മോടുമമ്മൌലിയോടും
കണ്ടാമാവാൽക്കഴുക്കുംകനുകമൊടെവിവെ
കാണപോകുന്നതെൻവൈ
കണ്ടോംശ്രീമൽപാദപങ്കജപ്രഭിതജഗ
ച്ചക്രനിജ്ജിതനിപ്പോൾ 28

(പ്രകാശം) ഞാൻ പോകുന്ന വഴിക്ക് ഈ നന്ദനോദ്യാനത്തിൽ വന്നപ്പോൾ അവിടെ പൂവറുക്കുന്ന അവികലസുന്ദരിമാരായ ദേവികൾ ഇനിക്ക കല്പവൃക്ഷപുഷ്പം കൊണ്ടു കെട്ടിയുണ്ടാക്കി ചാർത്തിയ ഉമാപ്രസാദമായ ഈ മാല കാഴ്ചവെച്ചു. ഇതുകൊണ്ടു ഇനിക്കുപയോഗമില്ല ഈ പ്രപഞ്ചത്തിൽ ആരാണ് സുഭഗാഗ്രഗണ്യൻ എന്നു വെച്ചാലവന്നു കൊടുക്കണമെന്നുവെച്ചു പലരേയും വിചാരിച്ചു നോക്കി. അപ്പോൾ മറ്റാരെയുമല്ല തോന്നിയത്. ആകപ്പാടെ ഇതിന്നനുരൂപരൂപസൌഭാഗ്യയോഗ്യനായിട്ട് അങ്ങുന്നുതന്നെയാകുന്നതാണ് ഞാൻ അഭിപ്രായപ്പെട്ടത്

അങ്ങേക്കണ്ട് ഇതു സമ്മാനം തരുവാനായി അങ്ങോട്ടു പുറപ്പെട്ടപ്പോഴാണ് ഈ മാർഗ്ഗമദ്ധ്യത്തിൽ ദൈവഗത്യാ കണ്ടത.

ആരംഭങ്ങളതൊന്നുമില്ലമഴപെയ്യു
 ന്നില്ലിതെല്ലാമഴ
ക്കാറുംകാണ്മതിനില്ലകത്തിയെരിയും
 ദാഹംകെടുക്കുന്നമേ
കാരോന്നിവിധമോർത്തുൾപ്പുളകനാ
 യ്യേഴുന്നവേഗാമ്പലൊ
ട്ടോരാതേമഴപെയ്യുപോലെപറയാം
 ഭാഗ്യാൽഭവദ്ദർശനം 29

ഇന്ദ്ര—അടിയനോടു ഇവിടുന്ന് ഇപ്രകാരമൊന്നും അരുളിച്ചെയ്യരുതെ. അടിയൻ ഇവിടുത്തെ ദാസനാണ്.

മുനി— ഇനിക്കു പോകുവാൻ വൈകി. അതുകൊണ്ടു ലളിതതരയായി മിളദളിശാലയായി പരിമളഭരിതയായി പരിലസിതയായി മനോഹരയായിരിക്കുന്ന ഈ മലർമാലിക അലങ്കാരപ്രിയനായ അങ്ങുന്ന് വാങ്ങിച്ചലങ്കരിച്ചു കണ്ടിട്ടുവേണം പോകുവാൻ.
(എന്നു കൊടുക്കുന്നു)

ഇന്ദ്ര—(ആദരവോടുകൂടി മാലവാങ്ങി ഗജത്തിന്റെ മസ്തകത്തിൽവെച്ചു തലമുടി വേർപെടുക്കുന്നു).

ഗജ—ആഹാ, ആന തുമ്പിക്കൈകൊണ്ടു മാല വലിച്ചെടുത്തു പൊട്ടിച്ചു ചവിട്ടിക്കളയുന്നു.

മുനി—(അതുകണ്ട് കോപിച്ചിട്ട്) അല്ലയോ ജളപ്രഭവായുള്ളോവേ! എന്നെ ഇത്ര ബഹുമാനം കൂടാതെ നി

ന്ദയോടുകൂടി ഞാൻ തന്നെ മാ[illegible]യൊക്കെ ആനയെ
ക്കൊണ്ടു ചവിട്ടിച്ച് കളയാതില്ലേ. ആട്ടെ, നിനക്കും
ദേവകൾക്കൊക്കെയും ഇതാനന്തശോകമനുഭ
വിക്കട്ടെ. ഞാൻ പോകുന്നു.

(എന്നു മഹൎഷി പോയി.)

(ഇന്ദ്രനും ജയന്തനും (ബുദ്ധിക്ഷയം നടിച്ചുപോയി)

ഗുരുശാപം എന്ന

ഒന്നാമങ്കം

---

(അനന്തരം ബൃഹസ്പതി വ്യസനത്തോടുകൂടി
പ്രവേശിക്കുന്നു.)

ബൃഹ—(അധോമുഖനായി തലക്കു കൈകൊടുത്തു ഇരു
ന്നുംകൊണ്ട്)

ബ്രഹ്മൎഷിയുടെ ഒരു ശക്തി ഇന്നവിധമെന്ന് വിചാ
രിപ്പാൻ തന്നെ വയ്യാ. ഇനി എന്താണീയാപന്നി
വൃത്തിക്കവേണ്ടത്. അവിവേകിയായ അദ്ദേഹം ശ
പിച്ചു എന്നതന്നെയല്ല, ശാപമോക്ഷം ഒട്ടുകൊടുത്തു
മില്ല. ശാപമോക്ഷയാചനക്ക് ഇന്ദ്രൻ ഭാവിച്ചപ്പോ
ഴെക്കും അദ്ദേഹം ചാടിപ്പോയി. ഇനി എന്തു വേണ്ടു
ആവോ. വല്ലതും ഉപായമൊന്നാലോചിപ്പാൻ നാ
രദനോ മറ്റൊ ഇപ്പോൾ കണ്ടെങ്കിൽ നന്നായി
രുന്നു!

(അണിയറയിൽ)

ശംഭോശങ്കരശൎവ്വശാശ്വതലസൽ

ഗൌരാംഗഗൌരീപതേ

ശംഭോഭേദിശശാങ്കശേഖരമഹാ
ശൃംഗാരഗംഗാപതേ!
അംഭോജാസനജംഭശാസനനുത
ശ്രീമൽപദാംഭോജനീ-
ലാംഭോജദ്യുതികണ്ഠകാമശമന
ശ്രീകണ്ഠലോകപ്രഭോ! 30

ബ്രഹ്മ— (ചെവിയോർത്തിട്ടു്) എന്താണിതു് ശങ്കരസ്തുതി കൂടാതെ മതിമധുരമായി ഒരു ശബ്ദം കേൾക്കുന്നതു്. ഈ ശബ്ദത്തിന്നു ഏകദേശം നാരദമഹർഷിയുടെ വീണാനാദസ്സാമ്യം തോന്നുന്നു. അതു തന്നെ ആയിരിക്കുമോ. (നല്ലവണ്ണം മനസ്സിരുത്തി ചെവികൊടുത്തിട്ടു്) ശങ്കയില്ല. ശ്രീനാരദമഹർഷിയുടെ എഴുന്നെള്ളത്തു തന്നെ.

(പിന്നെയും അണിയറയിൽ)

കാരുണ്യാംബുനിധേകളായസുഷമ
ശ്രീമോദദാമോല്ലസ
ത്താരുണ്യാശ്രിതവത്സലപ്രണതസ
ന്താനപ്രസന്നാശയ!
ശംഖേശാർങ്ഗധരാമരാശ്രയവിഭോ
ഗോവിന്ദനാരായണ!
ശ്രീരാമപ്രണവാത്മജാതകജഗൽ
പ്രാണപ്രസീദപ്രഭോ! 31

അച്യുതാനന്തഗോവിന്ദ സച്ചിദാനന്ദവിഗ്രഹ!
സ്വച്ഛപങ്കജപത്രാക്ഷ കൃപാപാംഗനമോസ്തുതേ! 32

ബൃഹ—എന്ത്, സാക്ഷാൽ ശ്രീനാരായണന്റേയും ശ്രീ പരമേശ്വരന്റേയും തിരുനാമങ്ങൾ ഇങ്ങിനെ വീണയിൽ അതിമധുരമായി വായിച്ചുംകൊണ്ട് ഇതാ ശ്രീ നാരദമഹർഷി വരുന്നു.

(അനന്തരം നാരദൻ പ്രവേശിക്കുന്നു)

(രണ്ടുപേരും അന്യോന്യം ഉപചാരോപചാരാദികൾ ചെയ്തിട്ട്)

നാര—ഈവിജനസ്ഥലത്തിൽ എന്താണിവിടുന്നു മൌനവ്രതവും ആരംഭിച്ചിരിക്കുന്നത്. മുഖത്തു നോക്കിയാൽ കഠിനമായി ഒരു വിഷാദമുണ്ടെന്നും തോന്നുന്നുണ്ട്.

ബൃഹ—ഇവിടുന്നിപ്പോൾ എവിടുന്നാണ് എഴുന്നള്ളുന്നത്.

നാര—വൈകുണ്ഠത്തിൽനിന്നാണ്.

ബൃഹ—അവിടെ എന്തുള്ളു വിശേഷം?

നാര—വിശേഷിച്ചൊന്നുമില്ല. എല്ലാവർക്കും സുഖംതന്നെ.

ബൃഹ—ഇവിടത്തെ വർത്തമാനങ്ങളൊന്നും അവിടെ കേട്ടില്ലേ.

നാര—ഒന്നും കേട്ടില്ല. ഇവിടെ എന്താണ് വിശേഷം.

ബൃഹ—കേട്ടില്ലെങ്കിൽ പറയാം.

ദൈത്യാംശികടയോൻദുരാഗ്രഹിദുരാ-
ചാരൻദേവാംശോത്ഭവൻ
ദൈത്യാസസ്പദനന്ധകാസുരിയിവിടെ
പ്രാപിച്ചുകോപിച്ചുടൻ

ചെന്നതന്നേരം ചിലദേവമാർ

ചെന്താരപ്പൂമാലയൊന്ന് കിടാനിച്ചു

അപ്പോൾ ആ മാല ആൎക്കാണു കൊടുക്കേണ്ടതെന്നു ആ വിദ്വാന്നു സംശയമായി.

പരദ്രവ്യമാകുന്നതാണെങ്കിലുംതാൻ

പരൻനൽകിയെന്നാൽ കൊടുക്കൊല്ലതാകും

ഒരാൾക്കൊന്നൊരാളേകിയാലങ്ങവന്മ

റ്റൊരാൾക്കേകുതെന്നേതുശാസ്ത്രത്തിലാവോ ൮൫

അതൊക്കെ എന്തിനു പറയുന്നു. ആ വിദ്വാന്റെ മാതിരി ഒക്കെ ഒന്നു മാറീട്ടാണ്. ത്രൈലോക്യത്തിലുള്ള ആളുകളെ ഒക്കെ വിചാരിച്ച് താരതമ്യങ്ങൾ നോക്കിയപ്പോൾ നമ്മുടെ സ്വാമിയായ ഇന്ദ്രനാണ് എല്ലാരിലും യോഗ്യൻ എന്ന് നിശ്ചയിച്ചു മാല കൊടുപ്പാൻ സുധൎമ്മയിലേക്ക് പോകുംവഴിക്കു ഐരാവതാരൂഢനായി സ്വാമി വരുന്നതു കണ്ടു ബഹുമാനിച്ചു മാല കൊടുത്തു. സ്വാമി മാല വാങ്ങി ആനയുടെ മസ്തകത്തിൽ വെച്ചു തലമുടി തുൎത്തു കെട്ടുമ്പോൾ ആന തുമ്പിക്കൈകൊണ്ടു മാല വലിച്ചു താഴത്തിട്ടു ചവിട്ടിക്കളഞ്ഞു. അതുകൊണ്ട് കോപിച്ചിപ്രകാരം ശപിച്ചു.

നാര — എപ്രകാരം.

ബൃഹ — ജംഭാരേജ്ജഗത്ത്രയപതേ

നീയെന്റെമാഹാത്മ്യമി

ന്നമ്പമ്പോനിന്നയാതിവണ്ണമവമാ
നിക്കുന്നിതോനന്നോടോ
അമ്പില്ലാക്കണ്ണമേഷത്താനമരസം
വത്തെല്ലുപിച്ചോരെക്കയ
ങ്ങമ്പിക്കുംകുളിയല്ലകണ്ടകകറിന്നാ
ത്മാവേകളിക്കെന്നേനി. ൬൭

ത്രൈലോക്യത്തിങ്കലിന്നുള്ളവർകളിലധികം
പൂജ്യനാം ഞാൻനിനക്കാ
യാലോചിച്ചെങ്കിലേതിനുമലർമകനാ
ല്പംമഹാപൂരുഷത്ത്!
താലോചിച്ചാലുനിതാന്തത്തലയിലന്ന
ക്കാതെമരതകീപത്തിൻ
കാലോടൊപ്പിച്ചതില്ലേമമമഹിമകൾനീ
യുള്ളിലോക്കുന്നതില്ലേ. ൬൮

ഗജോപരിസ്ഥനായ്ത്തെളിഞ്ഞണഞ്ഞതന്നീയതിത്രയും
ജ്യോത്സ്നാസ്ഥനാകയാലെനിക്കുമാത്തുനിന്നുടെ
പ്രജാളിയുംജരാനരാന്ധരായിവന്നിടട്ടെസ-
ച്ചിജാവ്യനായെയാരെഷത്താനരച്ചിട്ടുംവചസ്സിനാൽ ൬൯

അമരാരികൾചനാട്ടത്തുനിൻവ
ബമരാനെള്ളാരമാർഗ്ഗമാക്കിടട്ടേ
അമരാവതിവന്നുപൂറിടട്ടേ
സമരംചെയ്യമടക്കിവിട്ടിടട്ടേ ൭൦

ഇങ്ങിനെ ശക്കയാണ് ശാപം.

നാരേ—ഈ അല്പസംഗതിയെ പററി ഇത്ര കഠിനമ്

നാര — ശരിതാമതു, ഞാൻ വരുമ്പോഴെക്കും അങ്ങുന്നു ശാപമോക്ഷം കൂടാതെ തന്നെ ഈ വ്യസനശാന്തിക്കു ഉപായം വല്ലതുമുണ്ടാ എന്നു നോക്കണം. ശാപമോക്ഷം തന്നില്ലെങ്കിൽ വേണ്ട നിവൃത്തി കരുതണമല്ലോ.

ബൃഹ — അങ്ങിനെ വരില്ല. ശപിച്ചാൽ ശാപമോക്ഷം കൊടുക്ക മര്യാദയല്ലെ. പിന്നെ അങ്ങുന്നല്ലെ പോകുന്നതും, കിട്ടാതിരിക്കില്ല. ഞാൻ ഇവിടെ ഗ്രന്ഥവും നോക്കിക്കൊള്ളാം.

നാ — അതിനാഥമുടനെന്നാൽസാമ്പ്രതംപോയിടട്ടെ
ചിതമൊടവനിതകാൻനന്മനസ്സായിടട്ടെ.

ബൃ — ദ്രുതതരമിഹകാണാമെങ്കിലിന്നേവരട്ടെ
ശതമഖനൊടുരപ്പാൻഞാനുമിന്നാശുപോട്ടെ.

(എന്നു രണ്ടാളും പോയി.)

വിഷ്കംഭം കഴിഞ്ഞു.

---

(അനന്തരം ഇന്ദ്രനും ഇന്ദ്രാണിയും പ്രവേശിക്കുന്നു)

ഇന്ദ്ര — അല്ലയോ പ്രാണനാഥെ, ദുർവ്വാസസ്സിന്റെ ദുസ്സഹശാപംകൊണ്ടു നമുക്കൊക്കെ ഇങ്ങിനെ ജരാനരകളും ബാധിച്ചു മുഖമെ മനുഷ്യപ്രായന്മാരായി രോഗങ്ങളാദികളും അനുഭവിച്ച് പരവശന്മാരായി പരിതപിച്ചു പക്ഷെ വശാൽ ഭവിക്കായല്ലോ.

കഷ്ടംനമ്മുടെകഷ്ടകാലമൊന്നുഗോ
ഷ്ഠിക്കപ്പെട്ടിടാ
തിഷ്ടംപോലമതന്നാനമ്മളെവ്യഥാ
വന്നീവ്യഥാസാഗരേ
ദുഷ്ടൻതന്നുനിശാപദണ്ഡമതുകൊ
ണ്ടൊട്ടുംമടിക്കാതുടൻ
തട്ടിത്തൊണ്ടിയെറിഞ്ഞുഹന്തവലയാ
റാഴ്ത്തുന്നുദൈവത്തിനാൽ 43

കോപത്താൽക്രൂരനാമ്മാമുനിയിഹവെറുതേ
കേറിവന്നിപ്പോൾനമ്മെ
ശ്ശാപത്താലേവമുള്ളോരമളികളിലവ
റിഞ്ഞുപറിച്ചിതല്ലോ
താപത്താൽപ്രാണമുൾത്താർതവിട്ടുപൊടിയതാ
കന്നഹാഹന്തവല്ലാ
ത്താപത്താഴ്ത്തീൻവല്ലോയിതിനൊരുപശമം
നോക്കണോക്കേണമല്ലോ 44

എന്താണവേണ്ടത്.

വിത്തവ്യയാദികളതൊന്നുകടത്തിടുന്നു
ചിത്തവ്യഥക്കതൊരിരിപ്പിടമായിടുന്നു
ഇദ്ദുർവ്വിഷാദമുടനൊന്നൊഴിയുന്നതിന്നു
കർത്തവ്യമെന്തിവിടെനാംവലയേണ്ടിവന്നു 45

ഇന്ദ്രാണി—

എന്തിന്നുംമതിയായവക്കവനിൽ
ദൈവംസദാകാലവും

ചിന്താജാലത്തെവിരോധമാവുകിൽവിപ
ത്താരതാനോതൊരാതതഹോ
എന്തെല്ലാംവന്നമെന്നൊരാൾക്കറിവതോ
നമ്മൾക്കെഴുംദുഃഖനാശം
ബന്ധംതന്നെയതിന്നുപാൎക്കിലൊരു
പ്പൂന്തംനിതാന്തംവിഭോ. 46

ഇന്ദ്ര — അല്ലയോ ഭവതി, നീ പറയുന്നതു ബഹു സാരം തന്നെ.

ഇന്ദ്രാണി — ശാപംനിമിത്തമിഹനാമെല്ലിപ്പൊഴുള്ളി
ത്താപംശമിപ്പതിന്നുതാമസിയാതകണ്ടു
ശ്രീപന്നഗേശശയനൻതിരുവുള്ളമേറാ—
താപനിവൃത്തിയതിനെന്തൊരുപായമുള്ളൂ

ഇന്ദ്രൻ — അത്തലൊക്കെയുമകന്നിടുന്നതി
ന്നത്രനോക്കുകിൽനമുക്കുനല്ലത്
സത്തമേ! ഭവതിനീപറഞ്ഞതാമീ
സത്തമായവഴിതന്നെയാണയെ! 48

എന്നാൽ അങ്ങോട്ടുതന്നെ പുറപ്പെട്ടുകളയാം. അതി
ന്നുസാമഗ്രികതന്നെ(കുറച്ചുഉറക്കെ)ആരാണിവിടെ?

ഹരിക്കാരൻ — (പ്രവേശിച്ചു) ഏറാൻ, അടിയൻ—

ഇന്ദ്ര — ആരാണ്, പതമപക്ഷനോ.

ഹരി — അതെ.

ഇന്ദ്ര — എന്ത് ഞാൻ കണ്ടറിട്ടില്ല. വളരെ വയസ്സു
ന്നെപ്പോലെ ജരാനരകളും ബാധിച്ച് ബഹു പ്രാ

ത്തനായിരിക്കുന്നുവല്ലൊ. എന്താണ് ദീനങ്ങൾ വല്ല
തുമുണ്ടൊ?

ഹരി—അങ്ങിനെ ബാധിപ്പാൻ തക്കവണ്ണം ഒന്നുമി
ല്ല. മറ്റുള്ള ആളുകളെപ്പോലെ ഉണ്ട്. അത്ര ഉള്ളു.
(അധോമുഖനായി വിചാരം)

ആകൃതികളെവിടെച്ചൂതീപ്രാകൃതംപോലുള്ളുകാണുകിൽ
ജ്ഞാനമീവമ്പനാംതമ്പുരാനെവ്യത്യാസമെന്തഹോ!
അറിവുള്ളവനുംതന്റെകുറവൊന്നറിയാതഹോ
പരന്മെല്ലാതദോഷങ്ങൾപറയുംപതിവാണത്. 60

ഇന്ദ്ര—ആകട്ടെ, ഇങ്ങിനെ മനോരാജ്യം വിചാരിക്കാതെ
വേഗം പോയി ആചാര്യനേയും ദിക്പാലന്മാരേ
യും ജയധ്വജനേയും ചിത്രസേനനേയും അശ്വിനീ
ദേവകളേയും മറ്റുള്ള പ്രധാനികളേയും ഒക്കെ കൂട്ടി
ക്കൊണ്ടുവരു.

ഹരി—കല്പനപോലെ (എന്നു പോയി)

(അനന്തരം ബൃഹസ്പതിയും ദിക്പാലന്മാരും ചിത്രസേ
നനും അശ്വിനീദേവകളും പ്രവേശിച്ച പുറനിൽക്കുന്നു)

ഹരി—ഇതിലെ ഇതിലെ (എന്നു വഴികാണിക്കുന്നു)

ഇന്ദ്ര—(ചെന്നു എതിരേറ്റു ആചാരോപചാരങ്ങൾ ചെ
യ്യുന്നു) (എല്ലാവരും ഇരിക്കുന്നു)

ഇന്ദ്രാണി—(ഗുരുവിന്റെ അനുഗ്രഹം വാങ്ങി അന്തഃപു
രത്തിലേക്കു പോയി)

ഇന്ദ്ര—പരമഭക്ത, താൻ ശീഘ്രവേഗം ഇവരെ ഒക്കെ

കണ്ടുപിടിച്ച് കൂട്ടികൊണ്ടുവന്നുവല്ലൊ. സമൎത്ഥൻ
തന്നെ.

ഹരി — അടിയന്റെ സാമൎത്ഥ്യമല്ല. ഒക്കെ തിരുമന
സ്സിലെ കാരുണ്യംതന്നെ.

ഇന്ദ്ര — ഇരുട്ടേ, താൻ ഇനിയും യോഗ്യരായി വല്ലവരും
വരുന്നുണ്ടോ എന്നു നോക്കി ഇവിടെ വന്നു അറിയി
പ്പാൻ ഗോപുരദ്വാരത്തിൽ തന്നെ പോയി നില്ക്കൂ.

ഹരി — കല്പനപോലെ (എന്നുപോയി)

ഇന്ദ്ര — യോഗ്യന്മാർ നിങ്ങളെല്ലാവരുമൊന്നൊരുമി
ച്ചിപ്പൊഴീവന്നതിങ്കൽ
ഭാഗ്യംഞാൻനിങ്ങളെക്കാണ്മതിന്നുബത പുറ
പ്പെട്ടിരിപ്പായിരുന്നു
ഭാക്കാതെകാൺകയാലിപ്പൊഴതിലധികസ
ന്തോഷമെൻവാൎത്തയൊക്കെ
ശ്ലാഘ്യന്മാരാംഭവാന്മാർകളിതവിടവിടെ
ക്കേവലംകേട്ടതില്ലേ. 51

കേട്ടില്ലതെന്നുവരികില്ലിനാട്ടിലൊക്കെ
പ്പാട്ടാണതാപ്പകല്യം——

ദിക്പാലന്മാർ — (അന്യോന്യം നോക്കുന്നു:)

ഉമേശ്വരൻ —— ഇക്കഥിതങ്ങളെല്ലാമൊക്കെ
കേട്ടാണുവന്നതുവിരിഞ്ചനമിപ്പൊളെത്തും
കേട്ടാൽനമ്മളുകൾവിപത്തിൽവരേണ്ടതല്ലേ.

ഹരി — (പ്രവേശിച്ച്) സാക്ഷാൽ പ്രപഞ്ചകൎത്താവായ
ബ്രഹ്മദേവൻ എഴുന്നെള്ളുന്നുണ്ട്.

ഇന്ദ്ര—എന്ത് അങ്ങല്ലൊ, നന്നായി. വേഗം ഇങ്ങൊട്ടു കൂട്ടികൊണ്ടുവരു.

ഹരി—കല്പനപോലെ (പോയി)

(അനന്തരം ബ്രഹ്മാവു പ്രവേശിക്കുന്നു.)

ഇ—(പൂജിച്ചുമറ്റുപോലെ ഇരുത്തി ബഹുമാനത്തോടുകൂടി ഇരുന്നിട്ടു)

സന്താപനാശനമഹൊന്നിടിയത്തിലേറെ
വന്താപമൂലമവിടെക്കറിവായിരിക്കും
എന്തിന്നതിപ്പൊളൊറുതെവിടകൊണ്ടിടുന്നു
വെന്താളിടുന്നുഹൃദയം സുമുഖാംബുരാശെ! 53

ഇനി അടിയത്തിന്നു സുഖമായി വരേണ്ടതിന്ന് വേണ്ടതൊക്കെ ഇവിടുന്ന് അരുളിച്ചെയ്യണമല്ലൊ.

ബ്രഹ്മാ—ഈ അവസ്ഥകൾ കേട്ടു പരിഭ്രമിച്ചാണു ഞാൻ വന്നത്. ഞാൻ വിചാരിച്ചാലും ഈ സങ്കടം തീൎത്തു രക്ഷിപ്പാൻ പ്രയാസം തന്നെ. എങ്കിലും ആപത്തിങ്കൽ ബന്ധുക്കൾ വരണമല്ലൊ എന്നു വിചാരിച്ചാണ് വന്നത്. ഇനി ഈ ആപന്നിവൃത്തിക്കു വേണ്ടി നിങ്ങൾ എന്തെങ്കിലും യത്നം ചെയ്യുന്ന കൂട്ടത്തിൽ എന്നാലാവുന്നപോലെ ഞാനും ബുദ്ധിമുട്ടാം.

ഇന്ദ്ര—എന്നാൽ മതി. നിന്തിരുവടി ഈ ഞങ്ങളിൽ പ്രീതിയോടുകൂടി തിരുമനസ്സു വെച്ചു ശ്രമിക്കാമെന്നു അരുളിച്ചെയ്തപ്പൊൾ തന്നെ ഞങ്ങടെ സങ്കടങ്ങൾ ശാന്തപ്രായങ്ങളായി. ഞങ്ങൾക്കിനി ഭാരമൊന്നുമില്ല. ഒക്കെ ഇവിടേക്ക തന്നെ.

ബ്രഹ്മ—ആദ്യേപത്മജനായിട്ടു ഞാനിന്നിതു നേരെയാക്കാം

പോരട്ടെപുരാണപുരുഷന്റെ പുരത്തിലേക്ക്

കോട്ടംവെടിഞ്ഞുപിറകേബത നിങ്ങളെല്ലാം

കൂട്ടംകലൎന്നവിടെയെത്തുവിനാൎത്തിതീൎക്കാം.

ഇന്ദ്ര—അങ്ങിനെയാണ് അവിടുത്തെ തിരുമനസ്സെങ്കിൽ അങ്ങിനെ തന്നെ.

ബ്രഹ്മ—എല്ലാവൎക്കും സമ്മതമായില്ലേ.

എല്ലാവരും—അങ്ങിനെതന്നെ.

ബ്രഹ്മ—എന്നാൽ ഞാൻ പോരട്ടെ. (എന്നുപോയി)

ബൃഹ—ബ്രഹ്മദേവൻ അരുളിച്ചെയ്ത വഴി തന്നെയാണ് ശ്രമിക്കേണ്ടത്. എന്തെന്നാൽ വേറിട്ട അഞ്ഞൂറ് വഴി ശ്രമിച്ചാലും കലാശം അവിടെത്തന്നെയായിത്തീരും. എന്നാൽ പിന്നെ ആദ്യംതന്നെ അതിന്നു ശ്രമിച്ചാൽപോരെ. മററതൊക്കെ വ്യൎത്ഥപ്രയത്നമാവില്ലേ?

ഇന്ദ്ര—ഇനി വേറിട്ട് ഒരു വഴിയും നോക്കാനില്ല. വേഗം നമുക്ക അവിടേക്ക പോകതന്നെ. എല്ലാവരും പുറപ്പെട്ട കൊൾവിൻ.

ബൃഹ—അല്പം താമസിച്ചിട്ട് പോവാം. ദുൎവ്വാസസ്സിനോടു ശാപമോക്ഷം വാങ്ങി ഇപ്പോൾ വരാമെന്നു അരുളിച്ചെയ്തു നാരദമഹൎഷി പോയിട്ടുണ്ട്. അദ്ദേഹം കൂടി ഇങ്ങോട്ടു വന്നോട്ടെ.

ഇന്ദ്ര—ഇത്ര കൂടുണ്ടായിട്ട മററാരുമില്ല. നാരദമഹൎഷി അതിന്നായിട്ട പോയിട്ടുണ്ട് അല്ലേ?

ദ്വാര—ഉവ്വ്, നാരദൻ ഇപ്പോൾ വരും.

ഹരി—(പ്രവേശിച്ച്) നാരദമഹർഷി എഴുന്നെള്ളുന്നുണ്ട്.

ഇന്ദ്ര—വേഗം കൂട്ടിക്കൊണ്ടുവരു.

ഹരി—കല്പനപോലെ (എന്നുപോയി)

നാര—(പ്രവേശിച്ച് പരമേശ്വരാദികളെ വന്ദിക്കുന്നു)

ഇന്ദ്ര—(നാരദനെ പൂജിച്ചിരുത്തീട്ട്)

ഇവിടുന്നു ഞങ്ങൾക്കുവേണ്ടി ദുർവ്വാസസ്സ് മഹർഷിയോടു ശാപമോക്ഷം വാങ്ങി എഴുന്നെള്ളുകയാണല്ലോ. ഞങ്ങളെ കുറിച്ചു ഒരു സ്നേഹം ഇവിടുത്തെപ്പോലെ മറ്റാർക്കില്ല.

നാര—നിങ്ങൾക്ക് അങ്ങിനെ തോന്നുന്നതുതന്നെ ഇനിക്കു ശ്രേയസ്സ്. ആർക്കെങ്കിലും ചേതമില്ലാത്ത ഉപകാരം ചെയ്യേണ്ടതല്ലേ. പിന്നെ നിങ്ങൾക്കുവേണ്ടി പ്രത്യേകിച്ചും. ഞാൻ പ്രയത്നം ചെയ്യേണ്ട പരിശ്രമമാകകൊണ്ടു ശാപമോക്ഷം മേടിപ്പാൻ ഇവിടെ വന്നു കണ്ടു പറഞ്ഞു പോവാൻ തരമായില്ല. ഒട്ടേ ഇതുകൊണ്ട് പരിഭവം ഉണ്ടാകില്ലെന്നു കരുതി പോയി എന്നേയുള്ളു.

ഇന്ദ്ര—വളരെ നന്നായി, സന്തോഷമായി.

ദ്വാ—സ്വാമിൻ നാരദ ശാപമോക്ഷവഴിയെ
നന്മയെന്നു കേൾക്കട്ടെ ഞാൻ

നാ—ധീമൻ താൻ മുനിയെത്തിരഞ്ഞു തേടലിയ–
ന്നീരേഴുലോകത്തിലും

ഉത്സാഹിക്കുന്നതാണ് ഉചിതം. ഞാൻ കൈലാസ
ത്തിൽ പോയി നന്ദി മുതലായ പരിവാരങ്ങളോടുകൂ
ടി വേഗത്തിൽ അവിടെ എത്തിക്കൊള്ളാം. താമ
സമില്ല. വേണ്ട സമയത്തു ഞാൻ അവിടെ ഉണ്ട്.
എന്നാൽ അഗ്നിക്കും യമനും നിരൃതിക്കും വരുണനും
വായുവിനും കുബേരനും എല്ലാവക്കും കാലമായില്ലേ.

അഗ്നി മുതലായവർ—ഉവ്വ്, ഞങ്ങളും ഇതാ വരുന്നു
(എന്നു ഇന്ദ്രനോടായി യാത്ര പറഞ്ഞു ഈശനോടൊന്നിച്ചു
പോയി)

ഇന്ദ്ര—(ജയധ്വജനോട്) വൈകുണ്ഠയാത്രക്ക് സകല
ദേവകളോടും വേഗത്തിൽ ഒരുങ്ങി പുറപ്പെടാൻ ശ
ട്ടം കെട്ട്!

ജയധ്വജ—കല്പനപോലെ (എന്നു പോയി)

ഇന്ദ്ര—(ശചീദേവിയോട്) രത്നങ്ങളും മറ്റും തെ
യ്യാറാക്കി എടുത്തു പുറപ്പെടണം. ഇനിമേൽ ഇങ്ങിനെ
ആലയത്തിൽപിന്നെ തുടങ്ങീട്ടുള്ള ഔഷധസേവകളൊ
ന്നും അമാന്തമാക്കിയാൽ ശരിയാവില്ല.

ശചി—കല്പനപോലെ (എന്ന് ബദ്ധപ്പെട്ടും പോയി.)

ഇന്ദ്ര—(ജയന്തനോട്) നീയും വേഗത്തിൽ പുറപ്പെട
ണം.

ജയന്ത—കല്പനപോലെ (എന്നു പോയി)

ഇന്ദ്ര—(ചിത്രസേനനോട്) ഞങ്ങൾ എല്ലാവരും പോ
വാൻ ഭാവിക്കുന്നു. ഇവിടെ തക്കതായി കാത്തൻ
താമസിക്കാത്താൽ ശരിയല്ല. അതുകൊണ്ടു നല്ല

കോട്ടവാതിലുകളിലും കാവൽക്കാരെ ഉറപ്പിച്ചു ദേ
വിമാരുടെ പുരങ്ങളിലും ഉദ്യാനങ്ങളിലും മറ്റെല്ലാ
ടിക്കുകളിലും കാവലേല്പിച്ചുറപ്പിച്ചു ഇവിടെ ശത്രുക്ക
ളായ അസുരകളോ മറ്റു വല്ലവരോ ചാടിവീണു
ചതിപിണക്കാതെ സൂക്ഷിച്ചു ചിത്രസേനൻ ഇവിടെ
ഒരു ദ്വാരപാലായി താമസിക്ക.

പരിചൊടുകാവലതിന്നു
പരമൊരു രത്നഗോപുരങ്ങളിലും
പറവൻപിന്നെയുമിവിടെ
പുരിസരമതിൽനാലുഗോപുരങ്ങളിലും. 58

ചിത്രസേ— കല്പനപോലെ (എന്നു പോയി)
നാര— (ഇന്ദ്രനോടു) അച്ഛൻ ഇവിടെ എഴുന്നള്ളിയോ.
ഇന്ദ്ര— ഉവ്വു.
നാര— എന്താണിവിടുന്നു അരുളിച്ചെയ്തതു്?
ഇന്ദ്ര— 'ഈ സങ്കടമോചനത്തിനു സാക്ഷാൽ ജഗന്നാ
ഥനായ ശ്രീനാരായണനല്ലാതെ ആരെ നിരൂപിച്ചാ
ലും സാദ്ധ്യമല്ല. അതുകൊണ്ടു നമുക്കു വേഗത്തിൽ
അവിടെത്തന്നെ ചെന്നു ഉണർത്തിക്കണം. എന്നാണ്.
നാര— അച്ഛൻ അരുളിച്ചെയ്തതു നല്ല പരമാർത്ഥമാണ്,
'അതല്ലാതെല്ലല്ല. നമുക്കു അവസാനത്തു് അവിടെ
തന്നെ അതു ഞാൻ മുമ്പെതന്നെ വിചാരിക്കാതെ
അല്ല ദുർവ്വാസസ്സിനെ കാണുവാൻ ഓടിപ്പോയതു്.
എല്ലാപ്പോഴും അവിടെ ചെന്നു ബോധിപ്പിക്കേണം എ
ന്നു വിചാരിച്ചാണ്. വേറിട്ടു ഉപായം ഉണ്ടെന്ന എ

ഇന്ദ്ര—എഴുന്നള്ളത്തായോ?

നാര—ഉവ്വ (എന്നുപോയി)

ഹരി—(പ്രവേശിച്ച്) വടക്കേ ഗോപുരദ്വാരത്തിൽ മഹാബലിയുടെ ഒരു ദൂതൻ വിടകൊണ്ടു നില്ക്കുന്നുണ്ട്. കരെഴുത്തു തൃക്കയ്യിൽ തരുവാനാണ് അയാൾ വന്നിരിക്കുന്നത്.

ഇന്ദ്ര—എന്നാൽ വേഗത്തിൽ കൂട്ടികൊണ്ടുവരു.

ഹരി—കല്പനപോലെ (എന്നുപോയി)

(അനന്തരം ദൂതൻ പ്രവേശിക്കുന്നു)

ഇന്ദ്ര—എവിടന്നാണ്?

ദൂത—മഹാബലി രാജാവു തിരുമനസ്സിലെ ഒരു തിരുവെഴുത്തു ഇവിടെ തരുവാനായി കൊണ്ടുവന്നിരിക്കയാണ്.

ഇന്ദ്ര—കാണട്ടെ (എന്ന് എഴുത്തുവാങ്ങി കുറെ നേരം നോക്കീട്ട്) ആരവിടെ?

ഹരി—(പ്രവേശിച്ച്) എറാൻ അടിയൻതന്നെ.

ഇന്ദ്ര—വേഗത്തിൽ ഒരു കണ്ണട കൊണ്ടുവരു.

ഹരി—(അപ്രകാരം ചെയ്തു പോയി)

ഇന്ദ്ര—(വിചാരം)

മൂർദ്ധാവുതൊട്ടടിവരെക്കുമുടൻനരച്ചു
വാർദ്ധക്യവുംവടിവിൽവന്നിതുവെള്ളെഴുത്തു
ഊർദ്ധ്വംനടപ്പതിനുശക്തിയുമൊക്കിലിന്നീ
വാർദ്ധ്യൂരതോഹഹഹമേപ്പടിതന്നെചിത്രം

ഈ വാദ്ധ്യാരെക്കൊണ്ടു വായിപ്പിച്ചെങ്കിലോ എന്നു വി
ചാരിച്ചത് അബദ്ധം തന്നെ. ഞാൻ തന്നെ നോ
ക്കട്ടെ. (കണ്ണടവെച്ച് എഴുത്തു നോക്കീട്ട് പ്രകാശം)
ഈ കണ്ണട നമുക്ക് നല്ലവണ്ണം പിടിക്കുന്നില്ല. എ
ന്താണ് വേണ്ടത്. ആട്ടെ കഴിച്ചുകൂട്ടാം—

(വായിക്കുന്നു)

മാന്യൻമഹാബലിമഹാസുരരാജനീട്ടു
വൃന്ദാരകേന്ദ്രനറിയേണ്ടുമവസ്ഥയെന്നാൽ
ഞാൻനമ്മളെയ്യുദ്ധമതിന്നുദ്യതനായിനാകം
ചേന്നീടുമെൻപടകളാംവൻപടഹാദിയോടും    60

ക[illegible]ംനീയാണ്ടുതോറുംതവണതവണയായ്
    ത്തിക്കണംതീർത്തിടാഞ്ഞാൽ
കല്പാന്തത്തിൽപുറപ്പെട്ടിളകുമരിയസം
    ഹാരരുദ്രോപമൻഞാൻ
കപ്പിക്കുമെന്നുകള്ളത്തൊഴിലുകളിനിമേൽ
    പറവുകില്ലംഗനാസം
കല്പത്തോടങ്ങിരിക്കുംജളജാരജഗ
    ന്നിന്ദ്യനിന്നോമടക്കം    61

കരമൊട്ടുക്കിട്ടുകില്ലുടനെങ്കിലെൻ
കരമൊട്ടുക്കിടുമിന്നമരാളിയെ
കരുണാലേശവുമില്ലറികീനമു
കരുണാപത്രമശരപ്പടയല്ലിത്    62

ബന്ധുതാപത്തൊടുമാമകാജ്ഞമുഴുവൻ
    കേട്ടിങ്ങിരുന്നീടിൽഞാൻ

ബാധിക്കില്ലൊരുശാട്ട്യമാട്ടമിനിമേൽ
കൂടാതെകൂടാംസഖെ!
ആരാധനത്തൊടിതൊന്നുമത്ര ബഹുമാ
നിശ്ശാസ്ത്രിലെന്താകയോ
സന്ധിക്കുന്നതുരൂപമില്ലതുപാ–
ഞ്ഞൊക്കാമറിഞ്ഞൊക്കണം. 63

ഇശ്ശ്വാവണിപതിനാറാം
തിഷ്ഠതികല്പിച്ചപോക്കാൎയ്യസ്ഥൻ
ഹസ്തക്കാർകളുടെ
കണ്ണ്യൊപ്പുതളിട്ടുയപ്പുതിപ്പത്രം 64

ബൃഹ — എന്തു മഹാ കേമംതന്നെ. അവന്റെ ഒരു ഗൎവ്വ് കണ്ടില്ലേ?

ഇന്ദ്ര — (സാകാൎയ്യമായി ബൃഹസ്പതിയോട) കാൎയ്യം ദുൎഘടത്തിലായല്ലോ. അസുരന്മാൎക്കൊക്കെ നമ്മോടിപ്പോൾ എളുതരമായി തീൎന്നുവല്ലോ. നമ്മാൽ നിരൂപിച്ചാൽ ഇപ്പോൾ എന്തു കഴിയും? അവർ നമ്മുടെ സ്ഥിതിയൊക്കെ എങ്ങിനെ അറിഞ്ഞു?

ബൃഹ — (ആലോചിച്ചിട്ട്) എന്റെ ആലോചനയിൽ നാരദൻ ഇപ്പോൾ പല ദിക്കിലും പോയി വന്ന കൂട്ടത്തിൽ മഹാബലി മുതലായ അസുരപ്രധാനികളോടൊക്കെ ചെന്നു കുത്തി അവരെ യുദ്ധസന്നദ്ധന്മാരാക്കിച്ചമച്ചുപോന്നു എന്നു തന്നെയാണ് തോന്നുന്നത്. അല്ലാതെ വേറിട്ട ഒരു വഴിയും തോന്നുന്നില്ല.

ഇന്ദ്ര—ഇവിടത്തെ ആലോചന നല്ല പരമാൎത്ഥവഴിക്കു
തന്നെ ചെന്നിരിക്കുന്നു. ഓരോരോ കാൎയ്യാലോചനക്കു
ഇത്ര ശക്തി മറ്റാൎക്കാണുള്ളതു്? ഇവിടത്തെ പ്രജ്ഞാ
വൈഭവം പ്രസിദ്ധമല്ലേ? ആട്ടേ, നമുക്കു ഈ എഴു
ത്തിന്നെങ്ങിനെയാണു മറുപടിയെഴുതേണ്ടതു്?

ബൃഹ—നമുക്കിപ്പോൾ യുദ്ധശക്തിയില്ലെങ്കിലും അഭിമാ
നക്കുറവില്ലല്ലോ. അതുകൊണ്ടു അവസ്ഥക്കു താഴ്ച കൂ
ടാതെയുള്ള വാചകരീതിയിൽ എഴുതണമെന്നാണു്
എന്റെ പക്ഷം.

ഇന്ദ്ര—എന്റെ അഭിപ്രായവും അങ്ങിനെതന്നെ. എ
ന്നാലിപ്പോൾതന്നെ മറുപടി ഇവന്റെ കയ്യിൽത
ന്നെ അയച്ചേക്കാം. ആരാണവിടെ?

ഹരി—(പ്രവേശിച്ചു) എറാൻ അടിയൻ.

ഇന്ദ്ര—പത്മപക്ഷൻ പോയി രാജശാസ്ത്രനോടു വേഗ
ത്തിൽ ഇവിടെ വരുവാൻ പറയൂ.

ഹരി—കല്പനപോലെ (എന്നുപോയി)

അനന്തരം രാജശാസ്ത്രൻ വന്നു വന്ദിക്കുന്നു.

ഇന്ദ്ര—രാജശാസ്ത്ര, എഴുത്തു സാമാനങ്ങളെല്ലാം കയ്യി
ലില്ലേ?

രാജശാ—എറാൻ, ഉണ്ടു്.

ഇന്ദ്ര—മഹാബലി ഒരെഴുത്തയച്ചിരിക്കുന്നു. അതിന്നു ഒരു
മറുപടി അയക്കണം. വാചകം ഞാൻ പറയാം. അ
തുപോലെ എഴുതി അയച്ചേക്കുക (സ്വകാൎയ്യമായി ഇപ്ര
കാരം പറഞ്ഞു കൊടുക്കുന്നു.)

രാജശ്രീരമണീയകീർത്തികിളരും
ദിക്പാലനാഥൻമഹാ–
രാജശ്രീശതമന്യുനീട്ടബലിക
ളെണ്ണാൽകണക്കൊന്നിദ്ദയ
രാജിച്ചീടിനഗർവ്വിഴന്നൊരയി! നിൻ
കത്തിന്നൊതിത്തന്നനാം
യോജിച്ചീമരുകത്തിനൊപ്പൊടിവിട്ട
ന്നിപ്പോഠം വിടുന്നോനാഥം 65
നിന്താഴ്ചപ്പാട്ടിൽനീതിപ്പണവുമഹാമട
ച്ചിങ്ങിരിക്കേണമെന്നോ–
നിന്തല്ലുഷ്ഠംനിനച്ചാൽചതുരമിതുമരി–
ച്ചാലുമുണ്ടോ വത്തുണ്ടോ?
എന്താണിശ്രാന്തനിഷ്ഠം തവ മുതുമുതമ–
ത്തപ്പനം കൂടിവന്നാ–
ലെന്താണൊത്തീടുമോനമ്മൊടുജമൂതകഠംവ–
മ്പിച്ചനിൻപിച്ചളാട്ടം. 66
വന്നോവലിപ്പമൊട്ടതങ്കിടിയോനുമിപ്പോ–
ളെന്നൊടുക്കൂടുകയതില്ലകല്യമില്ല
ന്നോകനീകതികതിക്കമടൽക്കളത്തി
ലെന്നോർത്തടങ്ങിടുകനല്ലതുചൊല്ലിടുന്നു. 67
വമ്പേറുന്നൊരുവാനവപ്രഭുമഹാ
രാജാവുകല്പിച്ചവാ–
റമ്പോടാവണിമാസമിങ്ങുപതിനാ–
റായൊരത്തീയ്യതി

കമ്പംവിട്ടൊരുരാജഭാസ്സുരനതാം
ഫെഡ്‌രായസംകരസ്ഥഴ-
ത്തിമ്പരത്താൽതിരുമുദ്രവെച്ചുവിട്ടമാ-
സ്സുത്തായകത്താണിതു 68
തോഷാലിനിയുള്ളവകളു-
ശേഷംനിന്നോടുദൂതനോതീടും
ശേഷംവഴിയേനമ്പരി
തീഷലതില്ലോർത്തുകാൺകിലൊരുന്നൂറ്. 69

ഇങ്ങിനെ മതി—കൈക്കൊണ്ടെഴുതിയില്ലേ?

രാജമാ—ഉവ്വ്.

ഇന്ദ്ര—എന്നാൽ ആ കടലാസ്സു കാണട്ടെ. മുദ്രയടിച്ചു കപ്പിട്ടു തന്നേക്കാം.

രാജമാ—കല്പനപോലെ (എന്ന് കടലാസ്സു കൊടുക്കുന്നു)

ഇന്ദ്ര—(മേടിച്ച് കപ്പും മുദ്രയും ഇട്ടു കൊടുത്തിട്ട്) എന്നാൽ വേഗം എഴുത്തിവന്റെ കയ്യിൽ തന്നെ കൊടുത്തയക്കു.

രാജമാ—കല്പനപോലെ (എന്നു പോയി)

ഇന്ദ്ര—(ദൂതനോടു) മറുവടിക്ക് അയാളോടു ശട്ടം കെട്ടീട്ടുണ്ട്. പിന്നാലെ ചെന്നു വാങ്ങിച്ചു പൊയ്ക്കോളു.

ദൂതൻ—അങ്ങിനെയാവട്ടെ (എന്നു പോയി)

ബൃഹ—കന്ദർപ്പവൈരിമുതലായവരൊക്കെനാളെ
ച്ചെന്നെത്തുമച്യുതഗൃഹത്തിലതിന്നുമുമ്പെ
നന്ന്യാനമുക്കവിടെഹാജർകൊടുത്തിടേണ്ടേ
യെന്നാലിനിത്ധടിതിയാത്രപുറപ്പെടേണ്ടേ. 70

ഇന്ദ്ര—വേണം സംശയമില്ല.

ബൃഹ—എന്നാൽ ഞാൻ ഗൃഹത്തിൽ പോയി ഒക്കെ തെയ്യാറാക്കട്ടെ (എന്നു പോയി)

ഇന്ദ്ര—എയ്, ഇവിടെ ശേഷമുണ്ടായിരുന്ന ആളുകളും ഒക്കെ പോയി. ഇനി ഞാനും നാളത്തെ യാത്രക്ക് ഉത്സാഹിപ്പാൻ ദേവിയുടെ മണിമന്ദിരത്തിലേക്ക് പോകട്ടെ.

(എന്ന് എല്ലാവരും പോയി)

വ്യസനമോചനവിചാരം എന്ന

രണ്ടാമങ്കം.



# കാമതിലകം.

## ഭാണം.

---

മന്ദംമാരാരിതൻതൃത്തുടയതുകയറി-

പ്പള്ളികൊള്ളുന്നസാക്ഷാൽ

കുന്നിന്മാതിന്റെകൊങ്കത്തടമതിലിഴുകും

കുങ്കുമംതങ്കലാക്കി

മിന്നുംമാറോടുകൂടീട്ടിളകിനമഹിത-

ശ്രീവിളങ്ങുന്നൊരോമൽ

പൊന്നിന്മാലാവിലാസംകുശലമിഹഭവാ-

ന്നാക്കുളുണ്ടാക്കിടട്ടേ. 1

ഇത്രമാത്രമതെന്നല്ല ചിത്രമായിനിയുംപരം

വൎത്തമാനമുരസ്സുന്നാത്രമാനമെഴുന്നഞാൻ. 2

സോമാങ്കൻഭഗവാന്റെസൌഭ്യവമിയ-

ന്നോറംപ്രകാശിച്ചിടും

വാമാങ്കത്തിലെഴുന്നപാൎവ്വതിപരം

മേളിച്ചുലാളിച്ചഹോ

കാമത്തോടുവളൎത്തിടുന്നൊരുകളി-

ത്തത്തക്കിടാവുന്നത-

പ്രേമത്തോടിഹനിങ്ങളിൽകുശലമി-

ന്നേകേണമേകേവലം. 3

മഞ്ജുശ്രീമലർമാമ്പഴംമധുഗുളം
        പാൽനല്ലപഞ്ചാരയും
രഞ്ജിച്ചീടിനപായസംപനസമ-
        ങ്ങപ്പംവികല്പംവിനാ
കഞ്ഞിക്കമ്പനിറച്ചിത്തൊക്കെയമർചെ-
        ച്ചീശരെൻറനൽസന്തതി-
ക്കളെത്തന്നാംകുളുകളെത്താടെൻകരഠാകളി-
        ത്തട്ടിൽകളിച്ചീടണം. 4

മുന്നൊട്ടേറെച്ചെതിച്ചിട്ടൊരുമുടിയുമുടൻ
        വെച്ചുമാററാസനംവെ-
ച്ചിന്നൊട്ടേറെപ്രസാദാൽമുഖമതിലചചാ-
        ഞ്ചല്യമാച്ചാല്യമേററം
മന്ദംതേച്ചീവിത്രപാകൃതിയൊടഥകഥാ-
        സൂചനംചെയ്യതിന്നായ്
നാന്ദ്യന്തെസൂത്രധാരൻനെടിയനടനരം-
        ഗത്തിൽവന്നെത്തിടുന്നു. 5

നന്ദിച്ചുകൊണ്ടുനടനായകനാമവൻതാ-
നൊന്നിച്ചുനല്ലൊവശവുംവെഴിപോലെനോക്കി
മന്ദിച്ചിടാതഥമഹാസഭകണ്ടുതാനെ
വന്ദിച്ചൊരുഞ്ഞിവിനയത്തൊടുടൻവചിച്ചാൻ. 6

ബ്രഹ്മാണ്ഡത്തിനകത്തെഴുന്നസകല-
        പ്രാണിക്കുമുഠക്കാമ്പതിൽ
ബ്രഹ്മാനന്ദവുമല്ലലുംപരമണ-
        ച്ചേററംമെലിച്ചങ്ങിനെ

വന്മായാവലതന്നിലിട്ടശതകം
ചൊല്ലിസ്സമാപ്പിത്താജൻ–
തന്മാഹാത്മ്യമതോർത്തുനന്മകളിണ–
ങ്ങീടാൻവണങ്ങീടിനേൻ. 7

ഇത്രമാത്രവുമല്ലങ്ങിങ്ങതിമാത്രമുരസ്സുവാൻ
അത്തല്ലമഹംതെല്ലൊന്നുമോതുന്നസാമ്പ്രതം 8

പാലൊത്തീടിനവാണിമാരൊടെതിരി–
ല്ലിന്നാരുമെന്നാലുമാ
ഫാലത്തോടുമഹോകവിൾത്തടമൊടും
തന്വംശുഭഹാസത്തൊടും
ബാലത്വംതരുണത്വമാക്കിരണ്ണമ–
ങ്ങിത്യാദികൊണ്ടേറെമി–
ക്കാലത്തങ്കമിട്ടുംമൃഗാങ്കനതൊഴ–
ന്നേനെന്നൊന്നുഴന്നേറുന്നാൻ. 9

ഇത്രമാത്രവുമല്ല ... ... ... ... ...

പൊന്നിൻപൂവേണിമാർതങ്ങടെപുതുമയെഴും
പുഞ്ചിരിക്കൊഞ്ചൽമന്ദം
ചിന്നംവക്രത്തിനാംനൽപുതുമധുപൊഴിയും
വാക്കിനംനോക്കിനാംഞാൻ
മിന്നംകൊങ്കസ്സമെന്നല്ലവകളതിൽവിശേ–
ഷിച്ചുസാക്ഷാൽപ്രദേശ–
ത്തിന്നംനൽപ്പൂപ്പകയ്യൊന്നിതുസമയിലുപാ–
യത്തിലൊപ്പിച്ചിടുന്നേൻ. 10

ഇത്രമാത്രവുമല്ല ... ... ... ... ...

കല്യശ്രീകടിചക്രവും കല്ഹാർമല-
പ്പൊന്താഴികക്കരവും
കല്യാണംകലരുംകേതത്തൊരണിവാർ
കൂന്തൽക്കൊടിക്കൂറയും
ശല്യംവിട്ടീവചേതസ്സാല്ലശിഖ
ത്തേരേറിവിശചത്രയം
ശല്യംവിട്ടുജയിച്ചുകണ്ണുവിശിഖൻ
നന്മെക്കടാക്ഷിക്കണം. 11

ഇതുമാത്രവുമല്ല . ...

വില്ലീസ്സ്രോട്ടംവിളങ്ങുന്നരുണകിസലയ
ത്തോട്ടമെത്തിപ്പിന്നെ
പ്പൊല്ലീസ്സാട്ടനാഷ്പത്തേൻമൊഴികളുടെനിരം
കത്തുമാറൈക്കത്തളങ്ങൾ
മെല്ലെസ്സാന്ദ്രാനുരാഗാമരധനാഹരണ
ത്തിന്നു ചെല്ലും പ്രകാരം
തെല്ലുൽസാഹാൽത്തരട്ടേതരമൊട്ടനവസെര
മാഗ്യവും മാഗ്യവും മേ. 12

ഇതുമാത്രവുമല്ല ... ...

മന്ദാക്ഷശ്രീതടിച്ചുംമണിമലർകുഴൽകൊ
ണ്ടാനനാഭംമറച്ചും
മന്ദംകൊഞ്ചിച്ചിരിച്ചുംമമതപെരികെയു
ണ്ടെന്നനാട്യംനടിച്ചും
മന്നിൽതാനേവരച്ചുംമരുവുമബലമാർ
തന്നിലുള്ളംലയിച്ചും.
മന്ദൻഞാൻകൂപ്പിടുന്നേൻമമനടനമതി
ന്നിന്നിനിക്കൂപ്പിടുന്നേൻ. 13

പങ്കജാതിവണ്ണംപെരിചിൽമലരപ്പിച്ചുതൊഴുതി
ട്ടരങ്ങിനും വന്ദിച്ചണിയറയിൽനോക്കിട്ടന്തരം
കരംഗശ്രീനേത്രേ വരികനടനത്തിനുനാലമൊ (സം
ടൊതുങ്ങിക്കൊണ്ടെന്നായ്നടിയൊടുനടൻചൊല്ലീസരം

വലിയൊരുനടവരനേവം
ചിലമൊഴിചിതമോടുരച്ച സമയമഹൊ,
മുലകൾതുളുമ്പിച്ചുടനെ
നലമൊടുനടിവന്നിട്ടുനടനതലെ 15

അരികേ,കാന്തനാൻവരനേ
നരികെന്തിനിവേണ്ടതു്?
കരളിൽകൌതുകാലെന്നൊ-
ടരുളിച്ചെയ്യണംഭവാൻ. 16

സൂത്ര—കല്യാണിമണികാന്തിചേർത്തതിതവൈ
ഭാണികളത്തപ്പനീ
യുല്ലാസോദയമായൊരുത്സവവിധം
കണ്ടാത്തുകൊണ്ടാടുവാൻ
കല്യാണാംഗികളൊത്തണഞ്ഞുചിലസം
മാലോകരേക്കണ്ടിതോ
കല്യകേളിവർകാമശാസ്ത്രനിപുണ
ന്മാരാണനേരാണിതു. 17

പ്രൽപ്രിയേമഹിതമാണമൊന്നുനാ-
മപ്രയാസമൊടുമിസ്സമാന്തരെ
ഇപ്പൊഴെന്നൊടിനയിച്ചിവക്കു
ല്ലംപ്രേമമോടുടനേറമേറണം 18

നടി—

ലക്ഷണമൊത്തൊരുമാനം
ലക്ഷ്യമതല്ലുണ്ടവന്നതതിൽവെച്ച്
ശിക്ഷയിലായതടമാണമ–
തിക്ഷണമിഥനാംനടിച്ചുകാട്ടേണ്ടു. 19

അവളുടെവാക്കുകേട്ടി–
ട്ടവിടമതിൽത്തന്നെനിന്നുനിഷ്കപടം
അവികലമിങ്ങിനെചൊന്നാ–
നവനിയതിൽകീർത്തിനട്ടനടതിലകൻ. 20

നോക്കേണ്ടനേർമിഴി! വെട്ടപ്പിൽമനസ്സുനിർത്തി
നോക്കേണമേതിവിടെവേണ്ടതുവതെന്നിദാനീം
പാർക്കേണമൊന്നുപരിചോടതിനല്പനേരം
പാർക്കേണ്ടുമെന്നവനരച്ചുനിനച്ചുനിന്നാൻ. 21

ഒരുകസ്സേരത്തൂക്കിയിട്ടുമറെറാ–
ക്കരമമ്പോടെള്ളിയിൽകൊടുത്തവൻതാൻ
പുരികംപുനരൊന്നുപൊക്കിമെല്ലെ–
ട്ടൊരുനോട്ടത്തോടുനിന്നുനിശ്ചയിച്ചു. 22

എന്നിട്ടെരിഞ്ഞകണ്ണുകളൊത്തൊടുമണ്ടുമൂന്നു
മിന്നിട്ടുനേരമവനേന്തിയചിന്തയോടെ
നിന്നിട്ടുറച്ചുരുചിരിച്ചുകഥിച്ചുപാരം
തന്നിഷ്ടയായനടിയോടുനടപ്രമാണി. 23

മടിയറ്റൊരുവൻമൌനമടിയാതെമനോഹരേ!
നടി! നീകേൾക്കുകയാർത്തിതടിനീതരണി! പ്രിയേ! 24

എന്തിനിങ്ങിനെസംശയിച്ചുവെറുതേ
നില്ക്കുന്നശങ്കിക്കവാ–
നെന്താണിന്നിഹവെണ്മണിക്ഷിതിസുരൻ
കല്യൻകദംബാരിധൻ
ചന്തത്തോടു ചമച്ചകമ്രതിലക
ശ്രീമാണമുള്ളപ്പൊഴി–
ങ്ങേന്താമരൊറാതമാണമിസ്സുമകൊഴ്–
പ്പിച്ചാൽകൊഴുത്തീടുമോ? 25

മിന്നുന്നമിത്രകിരണപ്രസരിപ്പിലോക്കിൽ
മിന്നാമിനുങ്ങുകളതിൻവിളയാട്ടമെല്ലാം
ഇന്നെന്നുസാരമതുപോലെയതാണിതെന്ന
ധന്യേ!ധരിച്ചിടുകതാർമിഴിമാർമണേ!നീ 26

പ്രസിദ്ധമാണാക്കവിതൻറമാണം
രസത്തിനൊക്കെത്തികവുണ്ടതിങ്കൽ
അസത്യമല്ലൊട്ടുമതാടിടേണം
ലസത്തരംഗഭ്രൂകടീവിലാസേ! 27

നടിമാരണിയുംമുഖമുടിമാലികയാമവൾ
നടനേവമുരച്ചപ്പോളുടനേകേട്ടുചൊല്ലിനാൾ. 28

അദ്ദേഹംകേമനാണെന്നങ്ങുദ്ദേശിച്ചഭവാൻപരം
നിർദ്ദേശിച്ചതുമിന്നൊരെൻഹൃദ്ദേശേപാറിയില്ലഹോ!

സിതശ്ലോകംമൊറാസ്സിതമണിമഹൻനമ്മുടെബ്ലഹ–
സ്സുതിശ്ലോകംമൊന്ന്യൻമഹിതകവിതക്കാർകുലവരൻ
ഇതല്ലാതെന്തെല്ലാംകൃതികൾവിലസീട്ടുണ്ടുവിരവോ–
ടതെല്ലാംചൊല്ലേണംനടമകുടകോടീതടമണേ! 30

ഇങ്ങിനെനടിചൊന്നതുകേ-
ട്ടങ്ങിനെകളകംനടിച്ചനടതിലകൻ
ഭംഗമകന്നപറഞ്ഞാൻ
ഭംഗിയിലവിടെക്കരട്ടയുക്തിയൊടും. 81

അനുപമകവിതകളോരോ-
ന്നനവധിതീൎത്തിട്ടുണ്ടിതദ്ദേഹം
കനിവൊടതൊക്കെയറിഞ്ഞി-
ട്ടനഘിനമെന്താണസാദ്ധ്യമതസാദ്ധ്യം. 82

കഴിയുംവണ്ണമങ്ങപ്പംകഴിച്ചാൽതന്നെപോരെയോ
കഴിയെണ്ണണമോമാണ്യമൊഴിമാരണിമാലികേ!

എന്തിനുവളരെപ്പറയു-
ന്നെന്തിനസരസംനമുക്കതിൻ്മാനം
ചന്തമൊടാട്ടകനേരം
പൊന്തരലതികേ!പ്പൈദൈവപോകനു. 84

നടനായകവാക്കേവംനടിമാർമണികേട്ടഹോ!
തടവൊന്നുംനടിക്കാതെപടിയോടവളോതിനാൾ*

നല്ലശിക്ഷതവപക്ഷമൊട്ടമി-
ങ്ങില്ലശിക്ഷകളിതിങ്ങലെങ്കിലും
വല്ലവണ്ണവുമിതിൽപകിട്ടണം
നല്ലവണ്ണമൊരുപേതകിട്ടണം. 86

നടിയുടെപക്ഷവുമിങ്ങിനെ
നടതിലകൻകേട്ടനാല്പവശമതിലും
ഝടിതിയിൽനോക്കിയൊരുദ്ദുത-
മുടനെന്നടിച്ചവമോതിവിഭ്രതനഹോ! 87

കാമൻജനങ്ങളിലണഞ്ഞുപിണങ്ങിടുന്നു
പൂമഞ്ജുഗാത്രികളുമായ് ചിലർചേർന്നിടുന്നു
നാമംജപിച്ചു ചിലർചൂളിയിരുന്നിടുന്നു
നീമഞ്ഞുകാലമിതുകാൺകവിളങ്ങിടുന്നു. 38

ഇതുമാത്രവുമല്ല ... ... ......

കരംകെട്ടിപ്പുഷ്പിക്കുന്നവരൊടുമൊത്തിന്നിശകളിൽ
തരംകെട്ടിടാതെതരുണികൾസുഖിപ്പൂന്നസ്വതരാം
പരംചിന്തിച്ചിന്നിട്ടിശിശിരമഹാമഞ്ഞുവിലസി-
ച്ചിരംചിക്കുന്നോരീശ്ശിശിരസമയംവിസ്മയമയം. 39

മൂടുന്നുമഞ്ഞുപനിയുലകിടമഖിലം
മാമനീലാക്ഷനോക്കി-
പ്പോടുന്നുപുഷ്പബാണംപുരുഷരിലതിലാ-
പ്പുണ്യമേറുംപുമാന്മാർ
നേടുന്നുനാരിമാരൊത്തതിസുരതസുഖം
ചെന്നടപ്പിന്നടുക്കൽ
കൂടുന്നുകോച്ചിവല്ലാതിഹചിലർചിലരോ
മുക്കിമുക്കിൽപ്പെടുന്നു. 40

ഇതുതന്നെയുമല്ല ... ... ...... ...

വാട്ടംതട്ടുന്നവല്ലാതിഹവനജമതി-
ന്നൊന്നുമല്ലിന്നുഹംസ-
ക്കൂട്ടംമട്ടുന്നപാട്ടുള്ളവനമതിതരാം
സാധകംകൂടിടുന്നു
നാട്യംകാട്ടുന്നനന്ത്യാചിലർകുളിരതിയാൽ
രോഗികൾക്കുംപലർക്കും

കോട്ടംതട്ടുന്നുകണ്ടിട്ടുകകഠിനമതാം
മത്തിതെൻമഞ്ജുശീലേ! 41

മഞ്ജുളാംഗിമഹാഘോരമഞ്ഞുകാലമിതൊന്നുനീ!
കുഞ്ജരേന്ദ്രഗതേ!പാട്ടായ്ക്കഞ്ജനാക്ഷി!ചൂകർണ്ണനം. 42

സൂത്രധാരൻറവാക്കേവമാത്തമോദേനകേട്ടവൾ
വാഴ്ത്തിനാൾമഞ്ഞുകാലത്തിൻസ്വഭാവംപാട്ടിലിങ്ങിനെ

ഹിമമിളിതലളിതകുളുർപവനനണയുന്നു
കമലമതികഠിനമിഹഹഹഹ!കരിയുന്നു
സുമവിശിഖസുഖമൊടതിസുകൃതികളെഴുന്നു
സമയമിതുമിരുസമിതലവലിവിലസുന്നു. 44

അനലനവുമിഹവിരഹദഹനനെരിയുന്നു
മനുജരിതമദനനുടെമറവിൽമറിയുന്നു
വനിതകളുമണിലവലിസുഖമണിയുന്നു
ജനവുമവരുടെനയനവലയിൽവലയുന്നു. 45

മോടിയോടുനടിതാനമീവിധം
പാടിയോരളവുസൂത്രധാരനും
പാടിടേണമതിയെന്നുരച്ചുടൻ
ധാടിയോടവനിവണ്ണമോതിനാൻ. 46

ഇക്കാണുന്നൊരിളങ്കുരംഗമിഴിമാ-
രിൽപാരമിപ്പാരതിൽ
സീൽക്കാരംപുളകാങ്കുരംവ്രണഗണം
ചെഞ്ചുണ്ടുരണ്ടിന്നലും
ഇക്കാലത്തിവചേർത്തുകൊണ്ടുമിളിതാ-
ന്ദേനസഞ്ചാരിയാ-

ഭക്താരോരാവിദ്ധ്യനന്ദനാഖ്യവിടനോ
        വന്നീടുമിന്നീയിവൻ. 47

കൊണ്ടല്പൂരികുഴലി! കേളിവിടത്തിലിന്നി-
വേണ്ടുന്നകാര്യമതിനേതുമമാന്തമെന്ന്യേ
രണ്ടെങ്കിലുംരസമിയന്നധുനാനമുക്ക
രണ്ടാൾക്കുമെൻപുരുഷമോഹിനി! പോകയല്ലീ.

നടനേവമുരച്ചാശുനടന്നാൻനടിയൊത്തഹോ!

## പ്രസ്താവന.

വടിവോടഥചതുരനങ്ങുടനാവിടനായകൻ. 49

        മന്ദസ്മിതമൊടുമേറ്റം
        മന്ദംതന്നെക്കുറിച്ചുതാൻതന്നെ
        നാദികലർന്നഥവന്നി-
        ച്ചന്നതകുതുകത്തൊടേവമോതുന്നു. 50

അമ്പടാ! മമസൗഭാഗ്യമമ്പോടാകെനിനയ്ക്കിലോ
വമ്പോടാരാണതിന്നെൻറമ്പിടാനൊരുപുരുഷൻ?

    മൽക്കളേബരമതിൽക്കളിച്ചധിക-
        മൊക്കുമീയഴകതൊക്കയും
    മുഷ്ക്കുവിട്ടുടനടുക്കൽവന്നിരു-
        ദൃക്കിലാക്കിടുകിലക്ഷണം
    ഉൽക്കടൻമദനനാകിലശചീശശി-
        ശക്രനെന്നിവരതൊക്കയും

തക്കമോടഹഹ!വെക്കമോടിമല-

പൂക്കിടാതെതലപൊക്കിടാ. 52

ഭ്രമമൊടുനിദ്രാശേഷ-

ശ്രമമൊടുടൻനാലുദിക്കമെത്തുസമയം

ക്രമമൊടുനോക്കിയുരച്ചാ-

നമിതവിഷാദംവിടൻവിടനുടനേ. 53

രാത്രിയിങ്ങൊരുമിന്നിട്ടുമാത്രകൊണ്ടുകഴിഞ്ഞഹോ!

എത്രചിത്രതരംനേരമിത്രവേഗംവെളുത്തിതോ! 54

മഹിതഗുണങ്ങളിണങ്ങും

മിഹിരനുദിപ്പാനടുത്തുകൂടിയഹോ

ഹഹഹ!നിനക്കുകിളിന്നീ-

യഹരാരംഭപ്രഭാവമതിചതുരം. 55

എപ്രകാരമതെന്നാകിലപ്രകാരമനാകലം

അല്പമൊന്നോതിടാമത്കല്പനാശക്തിപോലെഞാൻ

അർക്കൻവന്നുപൂർവ്വാചലശിരസിവിള-

ങ്ങുന്നമങ്ങുന്നചന്ദ്രൻ

വെക്കംവന്നിന്നിനിന്നൊത്തവതരണിയഹോ!

പൂൽകിടുംമാഴ്കിടാതെ

ഉൾക്കാമ്പിൽകഷ്ടമെന്തിന്നഴലിനിയുമഹോ

കോകരേ!കോട്ടമെന്താ-

ണിക്കാലത്തെന്നുകൂകുന്നിതുകതുകമൊടാ-

ക്കക്കടംനിഷ്ഠടാനേ. 57

ഇതുമാത്രവുമല്ല ... ... ... ...

മുഴങ്ങുന്നുശംഖംമൃദുഭേരിവിടന്മാർസുഖമതം

പുഴങ്ങുന്നുപൊന്താമരകൾവിലസീടുന്നവിമലം
മിഴങ്ങുന്നുമിത്രൻതിമിരത്തിനെപ്പക്ഷിനിനദം
കഴങ്ങുന്നുകേൾപ്പാൻവിടപതികളുംഞൽചെവികളും

ഇതുമാത്രവുമല്ല ... ... ... ... ...

ഇളംകാർവണ്ടിൻഝംകൃതികളിതാകേൾക്കുന്നുകളിതോ-
ടിളംകാറ്റുംവീശുന്നിതുപുനരതല്ലിപ്പൊഴുതഹോ!
വളംകാമന്നേകുംവരമൊഴികൾസപ്തസ്വരമതാ-
ക്കളംകൂടാതിന്നിതപൊടിപൊടിപ്പൂന്നസ്വരസം 59

ഇതുമാത്രവുമല്ല ... ... ... ... ...

രാപാകംരമണിസ്സുപായമതുവ-
ന്നപ്പോൾസഹിക്കാതുടൻ
പാപാനോചരമാബ്ധിയിൽപുലകളി-
പ്പാനോപുറപ്പെട്ടഹോ!
ഈവിഖ്യാതനതായിടുംഹിമകരൻ
കഷ്ടം!നിറംകെട്ടതി-
ന്ദീമാവിക്ഷണവരതന്നസംശയമെന്നി-
ല്ലിന്നേരമിന്നായതും. 60

ഇതുമാത്രവുമല്ല ... ... ... ... ...

ഏറെക്കൌതുകമുള്ളാരെന്നമിഴിയാൾ
താംബൂലഗർഭസ്ഥയായ്
കാറൊക്കുംകുഴൽപിന്നതാഴകിലരി-
ട്ടുമ്പോടെഴുംപോലവേ
പാരംബാലദിനേശശർമ്മരുചിയായ്
ശോണാഭ്രമതങ്ങാട്ടുനാൾ

സ്വൈരംപ്രാചിവിളങ്ങിടുന്നതിമിര-

ക്കൂട്ടങ്ങളാംകാട്ടാനഹോ! 61

ഇതുതന്നെയുമല്ല ... ...... ...

ദിക്കന്യസ്ത്രീകളെട്ടിന്റെയുമിരുളാംവസനം

തൻകരംകൊണ്ടഴിച്ചു-

ന്നൊക്കെപ്രത്യക്ഷമാക്കിശ്ശിശിരമയജല

സ്വേദവുംമാച്ചുമന്ദം

ഉൾക്കൈചെയ്യുന്നൊരാസ്വാൻചിടനാട്ടുസഖിയാ

ണംബുജിനിപ്പെണ്ണുവാഴി-

ട്ടിക്കാലംഭൃംഗസംഘോരചനിലവിളിക്കു-

ന്നുക്കൂട്ടൊന്നുമെന്ന്യേ.

ഇതുമാത്രവുമല്ല ... ... ... ...

ത്രാണിപ്പെട്ടോരുതണ്ടാർശരവിരുതിലണി-

പ്പൊട്ടലിഞ്ഞുംകിഴിഞ്ഞും

വേണിക്കെട്ടൊട്ടഴിഞ്ഞുംകച്ചൂർമുലകളുല

ഞ്ഞൊന്നുചാഞ്ഞുംകുഴഞ്ഞും

ക്ഷീണപ്പെട്ടേവമിന്നിരവിക്കരമണയും

ഭ്രാന്തയിൽസ്വാന്തമോലാൽ

വാണിക്കട്ടിക്കുരംഗാക്ഷികളിളവെയിൽകൊ-

ള്ളുന്നകൊള്ളാമിതോറം. 62

വല്ലാതിങ്ങുവെളുത്തുനേരമതിനി-

സ്നാനാദികർമ്മങ്ങളി-

ങ്ങെല്ലാംചെയ്യേണ്ടുമോടിക്കൂട്ടിമടവാർ

വീടായവീടാകവേ

ഉല്ലാസത്തൊടണഞ്ഞതിന്നങ്ങിയവരെ-
പ്പിട്ടിൽപകട്ടിപ്പുറം
സല്ലാപിച്ചുരസിച്ചുമീപ്പകൽകഴി-
സ്സുന്നോൻപകസ്സാതെഞാൻ. 64

ഇത്രമാത്രമതല്ല... ... ... ...
മാനമുള്ളതിനെമാനമാക്കിയും
മേനിയുള്ളതിനെമേനികേററിയും
ജ്ഞാനമുള്ളതിനെവിദ്യകൊണ്ടുമീ
ഞാനമുള്ളമതിണക്കിവെയ്ക്കുവാൻ. 65

കളവുള്ളതിനെസ്സുഖംകളവായിട്ടുമങ്ങിനെ
കളിയല്ലവശത്താക്കിക്കളിയാട്ടവനിന്നുഞാൻ. 66

ഇത്യാദിതന്നുടെമനസ്സിലുറച്ചുനിത്യ-
കൃത്യാശനാദികൾകഴിച്ചഥമോടികൂട്ടി
അത്യാദരാൽനിജമഹാവടിവൊന്നുനോക്കി
പ്രീത്യാവിടേന്ദ്രനടനിങ്ങിനെപാസ്സുപാരം. 67

ജോടുംജ്യോതിസ്സുകൂടുന്നായണമണിലസ-
ന്മോതിരശ്രേണിവൈര-
ജ്ജോടുംനൽപൂണനൂലുംതൊടുകറികുറിമു-
ണ്ടുംലസൽപാവുമുണ്ടും
കൂടുംകാർക്കൂപ്പമിന്നീക്കട്ടമയുമിവക-
ണ്ടെത്തുകിൽതോററുന്നൂന്നാം-
പാട്ടുംപങ്കേരുഹാസ്യൻതിരുവടിയുമിതെൻ
ധാടിവന്നോടിതന്നെ. 68

ഇത്രമാത്രമതല്ല... ... ... ...

പൊന്നിൻതുടലതിൽകോർത്തു മിന്നുംപൊൻഘടികാര
മന്നകയ്യിലിരിയ്ക്കുട്ടെ നന്നനേരമറിഞ്ഞിടാൻ. (വും

ഇത്രമാത്രമല്ല... ...
വീരശൃംഖലതന്നാണിയ്യൂരിയൊന്നിഹപോകയാൽ
ചേരകില്ലതെടുക്കേണ്ടാ പോരുമിന്നിവകൊണ്ടഹോ!

സാർത്ഥമെൻമോടികളൊക്കെയായ്നൽ
കൃതാർത്ഥനായ്ഞാനിനിയെന്തുവേണ്ടൂ?
നിതാന്തമേവംനിരൂപിച്ചുകാമ-
മദാന്ധനായ്നിന്നവനൊന്നുപാർത്താൻ. 71

അയ്യട! ഞാനൊരുകാര്യം
കയ്യേററിട്ടുണ്ടൊരാളൊടതുപോലെ
ഇയ്യിടെയതിനൊരുയത്നം
ചെയ്യാനയ്യോ! മറന്നുബഹുകഷ്ടം! 72

മമതയ്ക്കേററതാണിന്നീ ഭ്രമളിച്ചതു ഞാനഹോ
കബളിച്ചാലതുംസ്ത്രൈണ മമളിത്തരമാസ്പദം. 73

തീറാണിതെന്നോട്ടുപറഞ്ഞതുവല്ലൊരെത്ര-
നാരാണതെങ്കിലിളകില്ലിഹ ഞാനിവൻറ
ക്കൂറാണുപാരമതുതന്നെയുമല്ലചൊന്ന-
താരാണതെന്നുകരളിൽകരുതേണമല്ലോ. 74

ശൃംഗാരയോനിയേക്കാളും ശൃംഗാരമിയലുന്നവൻ
ശൃംഗാരകളമൻചൊന്ന ശൃംഗാരകഥയാണിതു്. 75
ഇതുപോലിനിവേറിട്ടു മതിചേൻമഹീതലേ
അതിബന്ധുരമാകില്ലിന്നതിനാലിതിനോർക്കണം 76

എന്തോഴനെന്തിനുവിഷാദമൊടെന്നൊമാനി-
ച്ചെന്താമിലമ്പിലൊരുകയ്യുമുവെച്ചൊരുന്നാം
എന്തൊക്കെയാണുടനരച്ചതുതോന്നിയില്ലി-
തെന്തിക്കനാകിൽമറുപായമതു?തോന്നിതോന്നി. 77

ആനന്ദവല്ലിയെക്കാണുമാൻ തോന്നിന്നാളൊന്നുപോക
മാനിൻമനോജ്ഞമിഴിമല്ലാന്ത മാനംരോട്ടുന്നമസുഖ (യാൽ
പൊടിയ്ക്കുന്നുപൊന്താർവിശിഖശരതാപംമനസിതി-
പ്പിടിയ്ക്കുന്നുപിച്ചുല്ലറികമമശൃംഗാരലഹരി
നടിയ്ക്കുന്നുപാരംപ്രണയകലഹംകഷ്ടമതിനാൽ
മടിയ്ക്കുന്നൊന്തിന്നെൻതടചതറിവാൻപോകയിഭവാൻ.

അറിഞ്ഞതില്ലെന്നനടിച്ചിന്നടി-
ഞ്ഞറിഞ്ഞതില്ലെങ്കിൽനമുക്കതൊല്ലം
പറഞ്ഞപോലുണ്ടതികോപമെങ്കിൽ
പറഞ്ഞുതാനിന്നിതുമാററിടേണം. 80

അപ്പാതന്നൃണ്ണോരാലംബമില്ലാതായിതിന്നാതമേ
കല്യാൺതാനിതുതീർത്തനാൽ കല്യാണംവന്നിടുംതവ.

മിണ്ടാറില്ലിഹമീനനേർമിഴിയതി-
ഞ്ഞെന്നോടുകേളിയ്ക്കിടെ
കണ്ടാൽകണ്ടുവതെന്നനാട്ട്യവുമവൾ-
ക്കില്ലൊന്നതെല്ലൊന്നഹോ!
ഉണ്ടായീലിതിനെന്തുകാരണമതെ-
ന്നിന്നൊന്നുമെങ്ങുന്നപോയ്
കണ്ടാക്കാമിനിതൻകടുത്തകലഹം
വാക്കാലെതീർക്കേണമേ. 82

ക്ഷോണീസുരോത്തമ! ഭവാനൊരുലക്ഷ്യമെന്തി-
യ്യേണീകിശോരമിഴി തൻമനതാർമറിപ്പാൻ
വാണീവിലാസമിടതിങ്ങിവിളങ്ങുമങ്ങു
വാണീവിലാസമണിമംഗളരംഗമല്ലേ? 63

വിധുനന്ദനനൊരുത്തൻ വിധുനന്ദന! ഹേ! ഭവാൻ
വിധുനേർമുഖിയെക്കണ്ടീ വിധുരതാപമകറ്റണം. 64

ചോദ്യത്തിനുണ്ടോരധികാരമിതിന്നതാനാ-
ണാദ്യത്തെനാളതിലെനിസ്തുലപാഠകരോർത്താൽ
വാദ്യാനതായ്ക്രിയനടത്തിയതെന്നപോലി-
ന്നാദ്യന്തമൊന്നിഹനടിച്ചുനടക്കവേണ്ടം 65

ശൃംഗാരമിയലുന്നോരീ ശൃംഗാരകുലജേ ചിരൻ
അംഗജാർത്ത്യാമരിച്ചീടാതങ്ങു കാത്തീടണം ക്ഷണം. 66

തെററന്നവേറെയൊരുത്തനൊഴിയെപ്പുനന്ന
തെററില്ല നിസ്തുലതകന്താരിലസൂയയാലേ
പൂററിസ്തുവാൻ ചിതമൊടേഷണികൊണ്ടൊരുത്തൻ
പാററിച്ചുവിട്ടപണിയാണിതുപാർക്കിലിപ്പോൾ 67

തവമാനസതാരിലോർക്ക! ഞാൻ ചോ-
ന്നവമാനംകലരുന്നമാന്യകീർത്തേ!
അവമാനമഴിഞ്ഞിടായ്കിൽ ഞാനീ-
യവമാനത്തൊടിരിക്കയില്ലൊട്ടും. 68

ആശങ്കചോദനാപരയാകെന്നാൽകി
ക്ലേശിക്കവാനെന്തിനുപോയിടുന്നു?
പാശിസ്തുപാർക്കില്ലൊരിക്കലെന്നാൽ
കാശിക്കപോകുന്നിതു ഞാനുമിപ്പോൾ. 69

